

# മലങ്കരസഭ

നവംബർ 1998





...്യാതിസ് പുലിക്കോട്ടിൽ
...് മാർ ദീവന്നാസിയോസ്
...താപ്പോലീത്തായുടെ
...182-ാം ഓർമ്മയും

പൗലോസ് മാർ ഗ്രിഗോ...
മെത്രാപ്പോലീത്താ...
2-ാം ഓർമ്മയും

കോട്ടയം പഴയ സെമിനാരി ചാപ്പലിൽ ആഘോഷമായി കൊണ്ടാടുന്നു.

*For Favours Received*







**പ. ബസ്സേലിയോസ് മാർത്തോമ്മാ മത്ത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ**
**രണ്ടാം ഓർമ്മപ്പെരുന്നാൾ നവംബർ 8,9**

# പഠനത്തിൽ അതുല്യവിജയം ലഭിച്ചതിന് – നന്ദി



se - Deputy Director (Ed

**GREGORY**
**Nehru Nagar**

# മലങ്കരസഭ

ദേവലോകം കോട്ടയം- 686038

ലക്കം: 11 പുസ്തകം 54

നവംബർ 1998




**PATRON SAINT**


## പത്രാധിപസമിതി

പ്രസിഡന്റ്

ഫീലിപ്പോസ് മാർ യൗസേബിയോസ്

ഫോൺ: 0473-322243 (Off) 325942 (Res)

വൈസ് പ്രസിഡന്റ്

പൗലൂസ് മാർ മിലിത്തിയോസ്

ഫോൺ: 0488-523001

ചീഫ് എഡിറ്റർ

ഫാ. ഡോ. ജേക്കബ് കുര്യൻ

ഫോൺ: 0481-568046

അംഗങ്ങൾ

ഫാ. റ്റി.ജെ. ജോഷ്വ

ഫാ. വി.എം. ജയിംസ്

ഫാ. ജി. ജോൺ

ഡോ. സാമുവേൽ ചന്ദനപ്പള്ളി

അഡ്വ. പി.സി. മാത്യു, പുലിക്കോട്ടിൽ

പോൾ മണലിൽ

മാനേജർ

ഫാ. റ്റി.ജി. സഖറിയ

ഫോൺ: 0481-578234

മാനേജിംഗ് എഡിറ്റർ

ഫാ. റ്റി.എ. ഇടയാടി

സർക്കുലേഷൻ കൺസൾട്ടന്റ്

ഒ.ജി. തരകൻ

TYPESETTING: *ORBIT DTP, KOTTAYAM*


## അദ്ധ്യക്ഷലേഖനം

### വിദ്യാർത്ഥി പ്രസ്ഥാനം നവതിയിലേക്ക്.........

ഒരു വാർഷിക കോൺഫറൻസായി 1908-ൽ ആരംഭിച്ച സിറിയൻ വിദ്യാർത്ഥി കോൺഫറൻസ് പരിവർത്തനത്തിലൂടെ 1955-ൽ ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റായും (O.C.S.M) 1959-ൽ മാർ ഗ്രിഗോറിയോസ് അസോസിയേഷനും കൂടി ചേർന്ന് M.G.O.C.S.M. ആയും വളർന്നു.

1949-ൽ ഈ പ്രസ്ഥാനത്തിൽ അംഗമായി ചേർന്ന് എനിക്ക് 1952-ൽ ജനറൽ കമ്മിറ്റി അംഗമായും 1959 മുതൽ ടീച്ചിംഗ് മിഷൻ കൺവീനറായും 1963 മുതൽ അസോഷ്യേറ്റ് ജനറൽ സെക്രട്ടറിയായും 67-68 കാലയളവിൽ ജനറൽ സെക്രട്ടറിയായും പ്രവർത്തിക്കുവാൻ ഭാഗ്യം ലഭിച്ചു. പ്രസ്ഥാനത്തിന്റെ അറുപതാമതു സമ്മേളനം സംഘടിപ്പിക്കുവാനുള്ള ചുമതല ജനറൽ സെക്രട്ടറി എന്ന നിലയിൽ നിർവ്വഹിച്ചു. ഇപ്പോൾ പ്രസ്ഥാനത്തിന്റെ പ്രസിഡന്റ് എന്ന നിലയിൽ 90-ാമത്തെ കോൺഫ്രൻസ് നടത്തുവാനുള്ള അവസരവും വന്നു ചേർന്നിരിക്കുന്നു. എല്ലാം ദൈവനിയോഗം.

എന്റെ ജീവിതത്തിൽ നിർണ്ണായകമായ സ്വാധീനം ചെലുത്തിയ ഈ പ്രസ്ഥാനത്തോടൊപ്പമാണ് ഞാനും വളർന്നത്. 1953-ൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നടത്തപ്പെട്ട 45-ാമതു വാർഷിക കോൺഫ്രൻസാണ് സഭയുടെ മിഷനെപ്പറ്റിയുള്ള ചിന്ത എന്നിൽ ജ്വലിപ്പിച്ചത്. എന്റെ ജീവിതത്തിൽ അത് ഒരു വഴിത്തിരിവായി.

അന്നത്തെ പ്രധാന പ്രസംഗകനായിരുന്ന ബിഷപ്പ് പാൻഹാം വൽഷിന്റെ (തടാകം ആശ്രമസ്ഥാപകൻ) ഉജ്ജ്വലമായ സന്ദേശത്തിൽ ഉതിർത്തുവിട്ട വെല്ലുവിളിയാണ് എന്നെ പിൽക്കാലത്ത് തടാകം ആശ്രമത്തിൽ എത്തിച്ചതും കാലത്തിന്റെ പോക്കിൽ ഇന്നത്തെ നിലയിൽ ഞാൻ എത്തിച്ചേർന്നതും. പ്രസ്ഥാനത്തിൽ അംഗമായി ചേർന്ന കാലംമുതൽ ഇന്നുവരെ നാട്ടിലുണ്ടായിരുന്നപ്പോഴെല്ലാം തന്നെ വാർഷിക കോൺഫ്രൻസിൽ സംബന്ധിക്കുവാൻ ശ്രദ്ധിച്ചിരുന്നു. കോൺഫ്രസുകളിൽ നിന്നു ലഭിച്ച സദ്പ്രേരണകൾ നിരവധിയാണ്. ഇത് എന്റെ മാത്രം ഒറ്റപ്പെട്ട അനുഭവമല്ല. ഇക്കാലമത്രയും കോൺഫ്രൻസുമായി ബന്ധപ്പെട്ട സഭയിലെ ഒട്ടധികം വിദ്യാർത്ഥികളുടെയും യുവജനങ്ങളുടെയും അനുഭവമാണ്. സഭയിലും സമൂഹത്തിലും ദേശീയ-അന്തർദേശീയതലങ്ങളിലും എരിഞ്ഞുശോഭിച്ച ധാരാളം നേതാക്കളെയും പ്രവർത്തകരെയും ഈ പ്രസ്ഥാനം പ്രദാനം ചെയ്തുവെന്നതു തന്നെയാണ് ഇതിന്റെ ഒരു പ്രധാന നേട്ടം. ആ പ്രക്രിയ ഇന്നും തുടരുന്നുവെന്നത് സന്തോഷകരമാണ്.

പ്രസ്ഥാനത്തിന്റെ സ്ഥാപകനേതാക്കളും മൺമറഞ്ഞുപോയവരുമായ മഹാരഥന്മാരുടെ പ്രതീക്ഷയും പ്രത്യാശയും ദർശനവും അതായിരുന്നു. ഒന്നാം കോൺഫറൻസിന്റെ വിധാതാക്കളായ വന്ദ്യ. വി. ജെ. ഗീവറുഗീസ് റമ്പാൻ (പില്ക്കാലത്ത് വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനി) ഫാദർ പി. റ്റി. ഗീവറുഗീസ് (ബഥനിയുടെ മാർ ഈവാനിയോസ്) കെ. സി. ചാക്കോ, എ. എ. പോൾ, കെ. സി. മാമ്മൻമാപ്പിള, കെ. കെ. ലൂക്കോസ്, ഡോക്ടർ ചീരൻ വറുഗീസ്, ഇ. ജെ. ഫിലിപ്പോസ്, സി. ഒ. ഉമ്മൻ, റ്റി.റ്റി. മാത്യു, പി.എ. എബ്രഹാം, കെ.ജെ. ജേക്കബ് തുടങ്ങിയ നേതാക്കളോട് നാം കടപ്പെട്ടിരിക്കുന്നു. അതതുകാലങ്ങളിൽ സഭാപിതാക്കന്മാരുടെ പ്രത്യേകപരിലാളനയിൽ

*(ശേഷം 5-ാം പേജിൽ)*

# ഇതളുകൾ

പ്രസ്ഥാനം വളർന്നു വന്നു. കാലം ചെയ്ത പുത്തൻകാവിൽ മാർപീലക്സിനോസ് (കൊച്ചുതിരുമേനി), ബഥനിയുടെ മാർ തേവോദോസ്യോസ്, ദാനിയേൽ മാർ പീലക്സിനോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ് എന്നീ പിതാക്കന്മാരുടെ നേതൃത്വത്തിലാണ് പ്രസ്ഥാനം കൂടുതൽ ശക്തിയാർജ്ജിച്ചതും വ്യാപകമായതും. അവരോടു ചേർന്ന് അത്യദ്ധ്വാനം ചെയ്ത സെക്രട്ടറിമാരും മറ്റു പ്രവർത്തകരും നിരവധിയാണ്.

ഒരു കാലയളവിൽ ദക്ഷിണേന്ത്യയിൽ മാത്രം ഒതുങ്ങിനിന്നപ്രസ്ഥാനം ഇന്ന് ഇന്ത്യയുടെ വിവിധഭാഗങ്ങളിൽ മാത്രമല്ല, വിദേശങ്ങളിൽ സഭാമക്കൾ വസിക്കുന്ന എല്ലാ ഭാഗങ്ങളിലും വ്യാപിച്ചിരിക്കുന്നു. 1895-യിൽ സ്വീഡനിലെ വാഡ്സ്റ്റേനാ (Vadstena) കാസിലിൽ രൂപംകൊടുത്ത WSCF (World Student Christian Federation) കഴിഞ്ഞാൽ ഒരുപക്ഷെ പതിനായിരക്കണക്കിനു അംഗബലമുള്ള ഈ പ്രസ്ഥാനമായിരിക്കും ക്രൈസ്തവവിദ്യാർത്ഥി സംഘടനകളുടെ തലത്തിൽ ഏറ്റവും പുരാതനവും ബൃഹത്തും. ഹൈസ്കൂൾ, കോളജ് വിദ്യാർത്ഥികൾക്കുള്ള പ്രത്യേകസംഘങ്ങൾ, അദ്ധ്യാപകർക്കുള്ള സംഘങ്ങൾ, മെഡിക്കൽ, എൻജിനിയറിംഗ് വിഭാഗങ്ങൾക്കുള്ള പ്രത്യേകഓക്സിലറികൾ, സാഹിത്യവിഭാഗം, പ്രസിദ്ധീകരണവിഭാഗം, മിഷനറി വിഭാഗം, സംഗീതവിഭാഗം, ആരാധനാ-സമ്മേളന സൗകര്യങ്ങളോടെയുള്ള വിദ്യാർത്ഥികേന്ദ്രങ്ങൾ, തുടങ്ങിയ ശാഖകളും ഉപശാഖകളുമുള്ള ഒരു വലിയ പ്രസ്ഥാനമായി ഇതു മാറിയിരിക്കുന്നു. വിദ്യാഭ്യാസസ്ഥാപനങ്ങൾ കേന്ദ്രീകരിച്ചുള്ള ശാഖാതലങ്ങളിൽ ക്രമമായി ആരാധന, വേദപഠനം, ചർച്ചാ സമ്മേളനങ്ങൾ, സെമിനാറുകൾ, ധ്യാനങ്ങൾ, പ്രസംഗങ്ങൾ, വിനോദയാത്രകൾ, തീർത്ഥാടനങ്ങൾ, സേവനപ്രവർത്തനങ്ങൾ, കലാകായികമത്സരങ്ങൾ ഏകദിന കോൺഫ്രൻസുകൾ മുതലായവ നടത്തപ്പെടുന്നു. പ്രാദേശിക കോൺഫ്രസുകൾ, വാർഷിക കോൺഫ്രസുകൾ, ഇവ ബഹുദിനപരിപാടികളായി ക്രമമായി സംഘടിപ്പിക്കപ്പെടുന്നു. ഇവയെല്ലാം പ്രസ്ഥാനത്തിൻെറ Motto ആയ 'ആരാധന-പഠനം-സേവനം' എന്ന തത്വം ആത്മാവിലും അർത്ഥത്തിലും ഉൾക്കൊണ്ടാണ് പ്രാവർത്തികമാക്കുന്നത്.

പ്രസ്ഥാനത്തിൻെറ ത്രിവിധലക്ഷ്യങ്ങൾ അംഗങ്ങളുടെ ആത്മീയജീവിതം (അഗാധമാക്കുക) സംപുഷ്ടമാക്കുക, അവരെ നാടിൻെറയും സഭയുടെയും ഉത്തമപൗരന്മാരാക്കിത്തീർക്കുക, അവരിൽ ഒരു പങ്ക് ആളുകളെ സഭയുടെ മുഴുവൻ സമയപ്രവർത്തകരാക്കി രൂപപ്പെടുത്തുക തുടങ്ങിയവയാണ്. ദ്രുതഗതിയിൽ വ്യതിയാനം സംഭവിച്ചുകൊണ്ടിരിക്കുന്നു. മൂല്യശോഷണവും, ധാർമ്മച്യുതിയും വർദ്ധിച്ചു വരുന്ന അക്രമവും അധർമ്മവും മുഖമുദ്രയാക്കി അനീതിയും ചൂഷണവും നഗ്നതാണ്ഡവം നടത്തുന്ന ഇന്നത്തെ വ്യവസ്ഥിതിയോടെ അർത്ഥവത്തായി പ്രതികരിക്കുവാൻ ആത്മീയതേജസ്സും ഓജസ്സുമുള്ള പ്രതിജ്ഞാബദ്ധരായ, സത്യദീക്ഷയും തത്വദീക്ഷയും കൈമുതലായുള്ള നിസ്വാർത്ഥസേവകരാണ് വേണ്ടത്. ഡിസംബർ 27 മുതൽ 31 വരെ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ സജ്ജമാക്കുന്ന മാർ പീലക്സിനോസ് നഗറിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ പരിലാളനയിൽ ചേരുന്ന തൊണ്ണൂറാമതു കോൺഫറൻസും 'നവതി' ആഘോഷവും "ദൈവം നിന്നെ വിളിക്കുന്നു"(ഏശയ്യ 66:8) എന്ന ചിന്താവിഷയം ആഴത്തിൽ പഠിക്കുവാനും ആ വിളികേട്ട് പ്രതികരിക്കുന്ന ഒരു പറ്റം യുവതീയുവാക്കളെ കണ്ടെത്താനുമുള്ള യജ്ഞത്തിലാണ് പ്രസ്ഥാനപ്രവർത്തകർ.

നവതി ആഘോഷങ്ങളുടെ ഭാഗമായി പല പരിപാടികളും ആസൂത്രണം ചെയ്തു വരുന്നു. അതിൽ പ്രധാനപ്പെട്ടത് ചുവടേ ചേർക്കുന്നു.

1. പ്രസ്ഥാനത്തിൻെറ ഇന്നുവരെയുള്ള ചരിത്രം ഏകീകരിച്ച് പ്രസിദ്ധപ്പെടുത്തുക.
2. നവതി സ്മരണിക പ്രസിദ്ധീകരിക്കുക.
3. കേന്ദ്ര ഓഫീസ് പുനരുദ്ധരിക്കുക.(കോട്ടയത്തെ പ്രധാന കെട്ടിടത്തിന് പിൻപിലുള്ള കെട്ടിടം ജീർണ്ണാവസ്ഥയിലാണ്)
4. നവതി സ്മാരകമായി കേരളത്തിലും കേരളത്തിനു വെളിയിലും പുതിയ കേന്ദ്രങ്ങൾ സ്ഥാപിക്കുക.
5. ജീവ കാരുണ്യപ്രവർത്തനങ്ങൾക്ക് ഊന്നൽനൽകുക.
6. പ്രസ്ഥാനത്തിലെയും സഭയിലെയും പ്രവർത്തകരെ ഉൾക്കൊള്ളിച്ച് കമ്മ്യൂണിറ്റി ഓഫ് സെയിൻറ് ഗ്രീഗോറിയോസ് സ്ഥാപിക്കുകയും പ്രവർത്തനം വിലയിരുത്തുകയും ചെയ്യുക.
7. ജീവിതത്തിലെ ഏതെങ്കിലും വർഷം സമയം സഭാപ്രവർത്തനത്തിനോ, ആതുരസേവനത്തിനോ ഉപയോഗിക്കുവാൻ തയ്യാറുള്ള യുവതീ യുവാക്കൾക്ക് മാർഗ്ഗനിർദ്ദേശം നൽകുക.

പത്തനംതിട്ടയിൽ അടുത്ത വാർഷിക കോൺഫറൻസിനുള്ള ഒരുക്കങ്ങൾ തുടങ്ങിക്കഴിഞ്ഞു. പ്രസ്ഥാനത്തിൻെറ വിവിധ സ്ഥാപനങ്ങളെ പ്രതിനിധാനം ചെയ്യുന്ന 500 പ്രതിനിധികളെ മാത്രമേ പ്രതീക്ഷിക്കുന്നുള്ളൂ. കൂടാതെ മുൻകാല പ്രവർത്തകരുടെ സംഗമവും. സഭയിലെ എല്ലാ മേല്പട്ടക്കാരുടെയും സാന്നിദ്ധ്യം ഉണ്ടായിരിക്കും. ആദികാലങ്ങളിൽ വിദേശിയരായ പല നേതാക്കൾ കോൺഫറൻസിൽ മുഖ്യ നേതൃത്വം വഹിച്ചിട്ടുണ്ട്. 'നവതി' പ്രമാണിച്ച് വിദേശിയരായ ഏതാനും നേതാക്കളെയും ക്ഷണിക്കുന്നുണ്ട്. ഈ പ്രസ്ഥാനത്തിലൂടെ നേതൃനിരയിലെത്തിയിട്ടുള്ള ആത്മായ വൈദിക നേതാക്കളുടെ സാന്നിദ്ധ്യവും നേതൃത്വവും വളരുന്ന തലമുറയ്ക്ക് പ്രചോദനം നല്കുമെന്നാശിക്കുന്നു.

കോൺഫറൻസിൻെറ വിജയകരമായ പ്രവർത്തനത്തിന് പല കമ്മിറ്റികൾ പ്രവർത്തന ക്ഷമമായിരിക്കുന്നു. സഭാ സ്നേഹികളായ എല്ലാ അഭ്യുദയ കാംക്ഷികളുടേയും പ്രാർത്ഥനാപൂർവ്വമായ സഹകരണവും സഹായവും വി. ത്രിത്വനാമത്തിൽ അപേക്ഷിക്കുന്നു. ഭാരത സഭയുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും പ്രസ്ഥാനത്തിൻെറ കാവൽ പിതാവായ പരുമല മാർ ഗ്രീഗോറിയോസിൻെറയും ശുദ്ധിമതിയായ വി. മാതാവിൻെറയും മദ്ധ്യസ്ഥതയിൽ അഭയം തേടുന്നു.

"ഞാൻ ആരെ അയക്കേണ്ടു ആർ നമുക്കുവേണ്ടി പോകും?. അടിയനിതാ അടിയനെ അയക്കേണമെ!"

മൃദുല മനോഹരമായ ദൈവശബ്ദം ശ്രവിക്കുവാൻ, ദൈവത്തോട് ആഴമായിസംസാരിക്കുവാൻ, ദൈവവുമായി ഉഭയസമ്മതത്തിൽ ഏർപ്പെടുവാൻ ദൈവികമായ സഖിത്വത്തിൽ കാലിക പ്രശ്നങ്ങളെയും വെല്ലുവിളികളെയും നേരിടുവാൻ സാമൂഹ്യപ്രതിബദ്ധതയിൽ അർഥവത്തായി മുന്നേറുവാൻ പഞ്ചദിന നവതി കോൺഫറൻസിലെ പങ്കാളിത്വം മുഖേന പ്രസ്ഥാനാംഗങ്ങൾക്ക് ഇടയാകട്ടെ. M.G.O.C.S.M. ശുശ്രൂഷയിൽ, സാക്ഷ്യത്തിൽ മുന്നോറട്ടെ. സഭയുടെ കൊമ്പ് ഉയരട്ടെ ദൈവനാമം മഹത്വപ്പെടട്ടേ വിജയാശംസകൾ

**ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ**

# 7-ാം ചരമവാർഷികം

# 1-11-1998



## കെ.എം. കുഞ്ഞപ്പി

കാരൂർ ഹൗസ്, കാരിമുളയ്ക്കൽ, ചാരുംമൂട്.

*സ്നേഹാദരവുകളോടെ:*

അമ്മിണി മത്തായി
അച്ചൻകുഞ്ഞ് കുഞ്ഞപ്പി
അനിയൻകുഞ്ഞ് കുഞ്ഞപ്പി
തമ്പാൻകുഞ്ഞ് കുഞ്ഞപ്പി
മോളമ്മ ബാബു
മോനച്ചൻ

# സുവിശേഷ സന്ദേശം

ധ്യാന പംക്തി

ഫാദർ റ്റി. ജെ. ജോഷ്വ

കഴിഞ്ഞ ഒരു വർഷം ധ്യാനപംക്തിയിൽ 'സുവാർത്താചിന്തകൾ' എഴുതിയ ഫാ. ഡോ. ബി. വറുഗീസച്ചനോടുള്ള നന്ദി വായനക്കാർക്കു വേണ്ടി അറിയിക്കുന്നു. അതുപോലെ അടുത്ത ഒരു വർഷക്കാലം 'സുവിശേഷസന്ദേശം' എന്ന പംക്തി എഴുതുവാൻ ഫാ. റ്റി.ജെ. ജോഷ്വാച്ചനെ സ്വാഗതം ചെയ്യുകയും ചെയ്യുന്നു.

–എഡിറ്റർ

## മറിയാമിനോടുള്ള അറിയിപ്പ് (ലൂക്കോ. 1:26-38)

രക്ഷാചരിത്രത്തിലെ സുപ്രധാന സംഭവമാണിത്. മഹത്തായ മനുഷ്യാവതാര രഹസ്യത്തിലേക്ക് വെളിച്ചം വീശുന്ന ഒന്നാണ്. സഭാവത്സരത്തിൽ രണ്ടു പ്രാവശ്യം നാം ഈ സംഭവം അനുസ്മരിക്കുന്നു. ജനനപ്പെരുന്നാളിനു നാലു ഞായറാഴ്ചകൾക്കു മുമ്പും, മാർച്ചു മാസം ഇരുപത്തഞ്ചാം തീയതിയും.

ഈ സംഭവത്തിലെ പ്രധാന കഥാപാത്രം ധന്യവതിയായ കന്യക മറിയാമാണ്. ഓർത്തഡോക്സുസഭ അവളെ പ്രകീർത്തിക്കുന്നത് ദിവ്യകൃപകൊണ്ട് നിറഞ്ഞവളും വിശുദ്ധികൊണ്ട് പ്രകാശിതയുമെന്നാണ്. മനുഷ്യാവതാരസംഭവത്തിൽ മറിയാമിന്റെ പങ്ക് സുപ്രധാനമാണെന്ന് കാണാം. അവളുടെ ഔന്നത്യത്തിനുള്ള പ്രധാന കാരണങ്ങൾ അവളുടെ എന്തെല്ലാമാണ്?

(1) "കൃപ നിറഞ്ഞവൾ" അവളുടെ മഹത്വത്തിന്റെ അടിസ്ഥാനമിതാണ്. ദൈവത്തിന്റെ രക്ഷാപദ്ധതി നടപ്പാക്കുവാൻ തക്കവണ്ണം അതിന് പ്രധാന ഉപകരണമാക്കുവാൻ ദൈവം അവളിൽ പ്രസാദിച്ചു. അതുകൊണ്ട് അവൾ സ്ത്രീകളിൽ ഏറ്റം അനുഗ്രഹിക്കപ്പെട്ടവൾ" ആയിത്തീർന്നു. പ്രാർത്ഥനയിൽ കഴിഞ്ഞവൾ."ദൂതൻ അവളുടെ അടുക്കൽ അകത്തു ചെന്നു" എന്നു രേഖപ്പെടുത്തിയിട്ടുള്ളതിൽ നിന്ന്, മറിയാം പ്രാർത്ഥനാ നിരതയായിക്കഴിഞ്ഞപ്പോൾ മാലാഖയുടെ സന്ദർശനം ഉണ്ടായി എന്നു കരുതാം. സഖര്യാവിന് ധൂപാർപ്പണ പ്രാർത്ഥനയുടെ സമയത്താണല്ലോ അരുളപ്പാടുണ്ടായത്. നമ്മുടെ നമസ്ക്കാരത്തിൽ നാം ചൊല്ലുന്നു: "പ്രാർത്ഥിപ്പാൻ ദൈവത്തിൽ മുമ്പിൽ മറിയാം നിന്നീടുന്നേരം." ദൈവാലയത്തിൽ വളർത്തപ്പെട്ട അവൾ പ്രാർത്ഥന തന്റെ ജീവിതത്തിന്റെ ഭാഗമാക്കിത്തീർത്തിരിക്കുന്നു.

(2) ഉറച്ച വിശ്വാസത്തിന്റെ ഉടമ: "നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും. അവന് യേശു എന്നു പേർ വിളിക്കണം..... അവൻ യാക്കോബു ഗൃഹത്തിൽ എന്നേക്കും രാജാവായിരിക്കും." പുരുഷസംഗമം സംഭവിച്ചിട്ടില്ലാതിരിക്കെ ഇതെങ്ങനെ സംഭവിക്കും എന്ന് മറിയാം ചോദിച്ചപ്പോൾ "പരിശുദ്ധാത്മാവ് നിന്റെ മേൽ വരും. അത്യുന്നതന്റെ ശക്തി നിന്റെ മേൽ നിഴലിക്കും..... ദൈവത്തിന് ഒരു കാര്യവും അസാധ്യമല്ല."

പിന്നീട് അവൾക്ക് സംശയലേശം പോലും ഉണ്ടായിട്ടില്ല. ദൈവം കൽപ്പിച്ചു, അത് അപ്രകാരം തന്നെ സംഭവിക്കും എന്ന് അവൾ പൂർണ്ണമായി വിശ്വസിച്ചു. സ്വന്തം യുക്തിക്കും ബുദ്ധിക്കും അവൾ അവിടെ സ്ഥാനം കൽപ്പിക്കുന്നില്ല. ദൈവശക്തിയിലും, ദൈവപ്രവർത്തനത്തിലുമുള്ള പൂർണ്ണ വിശ്വാസമാണ് മറിയാം വെളിപ്പെടുത്തിയത്. ഇപ്രകാരമുള്ള വിശ്വാസമായിരുന്നു പൂർവ്വ പിതാവായ അബ്രഹാമിൽ പ്രകടിതമായത്. ക്രിസ്തീയ ജീവിതത്തിന്റെ മുഖമുദ്രയും ഈ വിശ്വാസമാണ്. മാനുഷികമായ രീതിയിൽ അസാധ്യമെന്നു കരുതിയിട്ടുള്ള എത്രയെത്ര കാര്യങ്ങൾ വിശ്വാസത്തിന്റെ പിൻബലത്തിൽ ദൈവം പ്രാവർത്തികമാക്കുന്നു.

(4) അനുസരണത്തിന്റെയും സമർപ്പണത്തിന്റെയും ഉദാത്തമാതൃക. ദൈവഹിതം അറിയുകയും ദൈവശക്തിയിൽ വിശ്വസിക്കയും ചെയ്തവളായ മറിയാം ദൈവമുമ്പാകെ സമ്പൂർണ്ണമായി സമർപ്പിച്ചു. ദൈവത്തിന്റെ രക്ഷാ പദ്ധതി മറിയാമിന്റെ ആ സമ്മതത്തിൽ ആശ്രയിച്ചിരുന്നു. അവളുടെ സമർപ്പണത്തിൽ വലിയ ത്യാഗം ഉൾക്കൊണ്ടിരുന്നു. തനിക്കു നേരിടാവുന്ന വിമർശനങ്ങളെയും, പീഡനങ്ങളെയും എല്ലാം അവഗണിച്ചുകൊണ്ട് അവൾ ദൈവഹിതത്തിനു സ്വയം സമർപ്പിക്കുകയായിരുന്നു. ഭാഗ്യവതിയായ മറിയാം സഭയുടെ മുഴുവൻ പ്രതിനിധിയും പ്രതീകവുമാണ്.

## അസാധാരണമായ കൂടിക്കാഴ്ച: ലൂക്കോ: 1:39-56

അത്ഭുതകരമായ ഗർഭധാരണത്തിനുശേഷം, തന്റെ ചാർച്ചക്കാരിയായ എലിസബേത്തിനെ സന്ദർശിക്കുവാൻ മറിയാം ഗലീലയിലെ നസറേത്തിൽ നിന്ന് യഹൂദ്യയിലെ 'ഐൻകരിം" എന്ന സ്ഥലത്തേക്കു പോകുന്നു. മലനാട്ടിൽ സഖര്യാവിന്റെ ഭവനത്തിലെ കൂടിക്കാഴ്ച ഒരു അപൂർവ സംഭവമായിരുന്നു. ചാർച്ചക്കാരും ഗർഭവതികളുമായ ആ രണ്ടു പേരുടെ സംഗമം അസാധാരണത്വം നിറഞ്ഞതാണ്. ഒരാൾ പഴയ നിയമപൈതൃകത്തിന്റെ പ്രതിനിധി. മറ്റവൾ പുതിയ ജനതയുടെ പ്രതിനിധി. നിഴലും പൊരുളും തമ്മിലുള്ള ഒന്നു ചേരലായിരുന്നു അന്നുണ്ടായത്. ഇരുവരും ശക്തനും മഹാകാരുണ്യവാനുമായ ദൈവത്തിന്റെ കൃപാകടാക്ഷം അനുഭവിച്ചവരാണ്.

ഈ സംഭവം മറിയാമിന്റെയും എലിസബേത്തിന്റെയും സ്വഭാവത്തിലേക്കു വെളിച്ചം വീശുന്നു.

1. മറിയാമിന്റെ ദീർഘയാത്രയ്ക്കും കൂടിക്കാഴ്ചയ്ക്കും പ്രേരിപ്പിച്ച ചേതോവികാരം എന്തായിരുന്നു? മറി

യാം "ബദ്ധപ്പെട്ടു" ചെന്നു എന്നാണ് സുവിശേഷകൻ വിശേഷിപ്പിക്കുന്നത്. അതിന് "തിടുക്കത്തിൽ" എന്നു പരിഭാഷപ്പെടുത്താം. യാത്രയ്ക്ക് മൂന്നു ദിവസമെങ്കിലും വേണം, അക്കാലത്ത് അതു ക്ലേശനിർഭരവുമായിരുന്നു.

"സന്തോഷിക്കുന്നവരോടുകൂടെ സന്തോഷിക്കുക" എന്ന തത്വമായിരുന്നു മറിയാമിനെ പ്രേരിപ്പിച്ചത്. വന്ധ്യ എന്നുള്ള ആക്ഷേപവും പരിഹാസവും ഏറ്റുവളായ എലിസബേത്ത് ഗർഭവതിയായി എന്നുള്ളത് സന്തോഷജനകമായ വാർത്തയാണ്. മാത്രമല്ല മറിയാമിനുണ്ടായ അത്ഭുതകരമായ അനുഭവവും ആഹ്ലാദപ്രദമാണ്. ആ സന്തോഷം എലിസബേത്തുമായി പങ്കുവയ്ക്കുവാനാണ് മറിയാമെത്തിയത്. സന്തോഷം പങ്കുവെയ്ക്കുമ്പോൾ ഇരട്ടിയാകുകയും ദുഃഖം പങ്കുവെയ്ക്കുമ്പോൾ അതു ലഘൂകരിക്കപ്പെടുകയും ചെയ്യുന്നു. പൗലോസ് പറയുന്നു. "സന്തോഷിപ്പിൻ; കരയുന്നവരോടുകൂടി കരയുവിൻ" (റോമ. 12:15) കരയുന്നവരോടുകൂടി കരയുവാൻ എളുപ്പമാണെങ്കിലും സന്തോഷിക്കുന്നവരോടുകൂടി സന്തോഷിക്കുന്നത് അത്ര എളുപ്പമില്ല. നമ്മുടെ അസൂയയും സ്വാർത്ഥതയും അതിനു നമ്മെ സമ്മതിക്കുകയില്ല. അവിടെയാണ് മറിയാമിൻെറ ഔന്നത്യം നാം ദർശിക്കുന്നത്.

മറിയാം മൂന്നുമാസക്കാലം എലിസബേത്തിനോടുകൂടെ പാർത്തു എന്നുള്ളതിൽ നിന്ന്, വൃദ്ധയും ഗർഭാലസ്യമുള്ളവളുമായ എലിസബേത്തിന് ഉചിതവും ആവശ്യവുമായ സഹായങ്ങൾ ചെയ്തുകൊടുക്കുവാൻ മറിയാം സന്നദ്ധയാവുകയായിരുന്നു എന്നു കരുതാം. പ്രയാസവും പ്രതിസന്ധിയും നേരിടുന്നിടത്ത് മറിയാം സഹായത്തിനെത്തുന്നു എന്നു കാനാവിലെ സംഭവവും തെളിയിക്കുന്നു. നമ്മുടെ സഹായവും സേവനവും ആവശ്യപ്പെടുന്ന എത്രയെത്ര സാഹചര്യങ്ങൾ നമ്മുടെ മുമ്പിൽ എത്താറുണ്ട്. പക്ഷേ, നമ്മുടെ പ്രതികരണം എപ്രകാരമുള്ളതാണ്.

എലിസബേത്തിൻെറ സ്വഭാവത്തിലും അനുകരണാർഹമായ പലതുമുണ്ട്. മറിയാമിനു കൈ വന്ന ഭാഗ്യത്തിലും അനുഗ്രഹത്തിലും അസൂയാസ്പർശമില്ലാതെ അവളെ ആദരിക്കാനും അഭിനന്ദിക്കാനും എലിസബേത്ത് മുതിരുന്നു. "എൻെറ കർത്താവിൻെറ അമ്മ എൻെറ അടുക്കൽ വരുവാനുള്ള ഭാഗ്യം എനിക്ക് എങ്ങനെ ലഭിച്ചു? " എന്നാണവൾ പറയുന്നത്. "കർത്താവിൻെറ അമ്മ" എന്ന് എലിസബേത്ത് വിളിച്ചതാണ് മറിയാമിനെ "ദൈവമാതാവ്(തെയോട്ടോക്കോസ്) എന്നു സഭാ പിതാക്കന്മാർ വിളിക്കുവാൻ പ്രേരകമായത്.

മറിയാമിൻെറ വിശ്വാസമികവിനെ എലിസബേത്ത് പ്രശംസിക്കുന്നു. മറ്റുള്ളവരുടെ നന്മയെ കണ്ട് അംഗീകരിക്കാനും അകമഴിഞ്ഞ് അഭിനന്ദിക്കാനും കഴിയണമെങ്കിൽ ഹൃദയവിശാലത ആവശ്യമാണ്. വ്യക്തിബന്ധങ്ങൾ മെച്ചപ്പെടുത്തുവാനും വളർത്തുവാനും ആത്മാർത്ഥമായ അഭിനന്ദനങ്ങൾക്കും പ്രശംസകൾക്കും ഏറെ കഴിയും. എലിസബേത്തു മാത്രമല്ല ഗർഭസ്ഥശിശുപോലും ദൈവമാതാവിൻെറ സാന്നിധ്യത്തിൽ ആഹ്ലാദിക്കുന്നു. ശിശുക്കളുടെ കഴിവിനെയും സാധ്യതയെയും ഇതു സൂചിപ്പിക്കുന്നു.

### യോഹന്നാൻെറ ജനനം: ലൂക്കോസ് 1:57-66

നീതിയിൻ സൂര്യനാകുന്ന ക്രിസ്തുവിനു മുമ്പ് ഉദിച്ച ഉദയനക്ഷത്രമായിരുന്നു യോഹന്നാൻ. അതുകൊണ്ട് യോഹന്നാൻെറ ജനനവും ശ്രദ്ധേയമായിത്തീരുന്നു. ഏതൊരു ശിശുവിൻെറയും ജനനം അത്ഭുതകരമായ ഒരു സംഭവമാണ്. അതിൽ ആ ശിശുവിൻെറ മാതാപിതാക്കൾ മാത്രമല്ല, അയൽക്കാരും സ്നേഹിതരുമെല്ലാം ആഹ്ലാദിക്കുന്നു. അതുതന്നെയാണ് യോഹന്നാൻെറ ജനനത്തിലും സംഭവിച്ചത്. ലൂക്കോസ് രേഖപ്പെടുത്തുന്നു."അയൽക്കാരും ബന്ധുക്കളുമായി സഖര്യാവിൻെറ കുടുംബം നല്ല ബന്ധം പുലർത്തിയെന്നതിൻെറ സൂചനയാണിത്. ഇന്ന് അയൽബന്ധങ്ങൾ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സാഹചര്യത്തിൽ ഇതു പ്രത്യേകം ശ്രദ്ധയാകർഷിക്കുന്നു.

"ഈ ശിശു ആരായിത്തീരും?" അസാധാരണത്വം നിറഞ്ഞ ഒരു ജനനമായിരുന്നല്ലോ അത്. അതുകൊണ്ട് ഈ ചോദ്യത്തിന് പ്രസക്തിയേറുന്നു. എന്നാൽ ഓരോ ശിശു ജനിക്കുമ്പോഴും ഈ ചോദ്യം ഉന്നയിക്കാം. കാരണം അനന്തമായ സാധ്യതകളുടെ നിഗൂഢനിക്ഷേപമാണ് ഓരോ ശിശുവിലുമുള്ളത്. അനുകൂലമായ സാഹചര്യങ്ങളും പ്രോത്സാഹനങ്ങളും ലഭിച്ചാൽ സാധ്യതകൾ സാക്ഷാത്തായിത്തീരും. അല്ലെങ്കിൽ മുരടിച്ചു പോവുകയും ചെയ്യും.

"ഈ ശിശു ആരായിത്തീരും" എന്നു സന്ദർശകർ ഉയർത്തിയ ചോദ്യത്തിന് സഖര്യാവിന്റെ പാട്ടിൽ അദ്ദേഹം വെളിപ്പെടുത്തുന്നു. (1) അത്യുന്നതൻെറ പ്രവാചകൻ (ലൂക്കോ. 1:76) പ്രവാചകന്മാരുടെ നീണ്ട നിര നാം പഴയ നിയമത്തിൽ കാണുന്നു. എന്നാൽ യോഹന്നാൻെറ കാലത്തിന് മുമ്പ് നാലു നൂറ്റാണ്ട് പ്രവാചകശബ്ദം യിസ്രായേലിൽ കേൾക്കാനില്ലായിരുന്നു. അതിനൊരറുതി വരുത്തി പ്രവാചകശബ്ദം വീണ്ടും മുഴങ്ങിക്കേൾക്കുവാനിടയാകുമെന്നാണ് സൂചന. യോഹന്നാൻ ഇക്കാര്യം നിർവഹിച്ചുവെന്ന് അദ്ദേഹത്തിൻെറ ജീവിതവും ഉപദേശവും വെളിപ്പെടുത്തി.

കർത്താവിൻെറ വഴി ഒരുക്കുന്നവൻ. മറ്റു പ്രവാചകന്മാരിൽ നിന്നു യോഹന്നാനെ മാറ്റി നിറുത്തിയത് ഈ ദൗത്യമാണ്. മശിഹായുടെ ആഗമനത്തിനു വഴി ഒരുക്കുവാൻ ഒരാളെ അയയ്ക്കുമെന്ന് മലാഖി പ്രവാചകൻ പ്രസ്താവിച്ചിട്ടുണ്ട്. "എനിക്ക് മുമ്പായി വഴി നിരത്തേണ്ടതിനു ഞാൻ എൻെറ ദൂതനെ അയയ്ക്കും." (3:1; 4:5,6 കാണുക) പാപമോചനത്തിൽക്കൂടി ലഭ്യമാകുന്ന രക്ഷയെ കുറിച്ച് ജനത്തെ ബോധമതികളാക്കുന്നതിൽക്കൂടിയാണ് യോഹന്നാൻ ഈ ദൗത്യം നിർവഹിച്ചത്.

യോഹന്നാൻെറ ജനനത്തിനു ശേഷം എട്ടാം നാൾ അവനു പരിച്ഛേദനം നൽകി. പഴയനിയമത്തിൽ ആ ദിവസം ശിശുവിനു നാമകരണം ചെയ്യുന്നതായി പറഞ്ഞിട്ടില്ല. എങ്കിലും പിന്നീട് അത് യഹൂദപാരമ്പര്യമായിത്തീർന്നു. സാധാരണയായി പിതാവിൻെറ പേരുതന്നെയാണ് നൽകുന്നത്. എന്നാൽ അവന് 'യോഹന്നാൻ' എന്ന പേരിടണമെന്നുള്ള കാര്യം സഖര്യാവിനു ദൈവ

ദൂതൻ വെളിപ്പെടുത്തി ക്കൊടുത്തതാ യിരുന്നു. ആ പേരിൻെറ അർത്ഥം 'ദൈവത്തിൻെറ കാരുണ്യം' എന്നാണ്. ഈ പേരിൻെറ കാര്യം എലിസബേത്തും അറിഞ്ഞിരുന്നു. വാർദ്ധക്യത്തിൽ ലഭിച്ച ഈ ഭാഗ്യം 'ദൈവത്തിൻെറ കാരുണ്യം' എന്നല്ലാതെ മറ്റെന്തു പറയാനാണ്?

സഖര്യാവ് നാവിൻെറ ബന്ധനം നീങ്ങിയപ്പോൾ ആദ്യം ഉച്ചരിച്ചത് 'ദൈവത്തിനു സ്തുതി (അഥവാ ദൈവം വാഴ്ത്തപ്പെട്ടവൻ) എന്നായിരുന്നു. അദ്ദേഹം ആത്മനിറവിൽ പാടിയ പാട്ടിൽ മശിഹായെ ക്കുറിച്ചുള്ള ഉൾക്കാഴ്ച വെളിപ്പെടുത്തിയിട്ടുണ്ട്. (1) രക്ഷയുടെ കൊമ്പ് (2) ഇരുളിലും മരണനിഴലിലും ഇരിക്കുന്നവർക്കു പ്രകാശം (3) സമാധാനമാർഗ്ഗത്തിൽ നടത്തുന്നവൻ (4) ഉയരത്തിൽ നിന്നുള്ള ഉദയം.

അതുകൊണ്ട് നാം ദൈവസന്നിധിയിൽ നിർഭയരായി ആരാധിക്കുകയും പാപമോചനം മൂലമുള്ള രക്ഷാപരിജ്ഞാനത്തിൽ വളരുകയും സമാധാനമാർഗ്ഗത്തിൽ നടക്കുകയും വേണം.

## യൗസേഫിനുണ്ടായ വെളിപാട്: മത്താ: 1:18-25

കർത്താവിൻെറ വളർത്തു പിതാവായ യൗസേഫിന് അർഹിക്കുന്ന സ്ഥാനം സുറിയാനി സഭാ പാരമ്പര്യത്തിൽ നൽകിയിട്ടില്ല എന്നാണു തോന്നുന്നത്. ജനനപ്പെരുനാളിലെ നമസ്കാരത്തിൽ ആട്ടിടയന്മാരെയും, മഗൂശേന്മാരെയും, മാലഖമാരെയും, എല്ലാം സ്മരിക്കുന്നു. യൗസേഫിനെപ്പറ്റി ഒരു പരാമർശവുമില്ല. യേശുവിൻെറ കന്യകാ ജനനം ചോദ്യം ചെയ്യപ്പെടാതിരിക്കാനാകാം യൗസേഫിനെപ്പറ്റി പരാമർശിക്കുന്നത്.

കർത്താവിൻെറ ശൈശവത്തിലും ബാല്യത്തിലും കൗമാരത്തിലും എല്ലാം നിർണ്ണായകസ്വാധീനം ചെലുത്തിയ ആളാണ് യൗസേഫ്. വി. മാതാവ് യേശുവിനോടു സംസാരിക്കുമ്പോൾ യൗസേഫിനെക്കുറിച്ചു പറയുന്നത്, "നിൻെറ പിതാവ്" (ലൂക്കോ. 2:48) എന്നാണ്. അവിടുന്ന് സ്വർഗ്ഗീയനായ പിതാവിൻെറ പുത്രനെങ്കിലും ഭൗമികതലത്തിൽ യേശുവിന് ഒരു വളർത്തുപിതാവുണ്ടായിരുന്നു. അദ്ദേഹത്തെ ഒരിക്കലും വിസ്മരിക്കാനോ അവഗണിക്കാനോ പാടില്ല.

1. അദ്ദേഹം നീതിമാനായിരുന്നു. യൗസേഫ് കീനോ (അർത്ഥം, നീതിമാനായ യൗസേഫ്) എന്നാണ് സുറിയാനിയിൽ അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത്. റഷ്യൻ, ഓർത്തഡോക്സ്സഭയിൽ "പ്രതിശ്രുതൻ" (Betrothed) എന്നറിയപ്പെടുന്നു. അതു മറിയാമിൻെറ നിത്യകന്യകാത്വം ഉറപ്പാക്കുന്നതിനാണ്.

വിവാഹനിശ്ചയം കഴിഞ്ഞാൽ, ഭാര്യയെന്നും ഭർത്താവെന്നുമാണ് ഇരുവരും വിശേഷിപ്പിക്കപ്പെടുന്നത്. തമ്മിൽ വേർപെടണമെങ്കിൽ "വിവാഹമോചന" പ്രക്രിയ തന്നെ വേണം. മറിയാം, വിവാഹത്തിനു മുമ്പ് ഗർഭവതിയായി എന്നു കണ്ടപ്പോൾ യൗസേഫിൻെറ ഹൃദയത്തിൽ കൂടി കടന്നു പോയ ചിന്തകളും അദ്ദേഹം അനുഭവിച്ച മാനസികസംഘർഷങ്ങളും ഊഹിക്കുകയേ വേണ്ടു. ജാരശങ്ക എന്തെല്ലാം അനർത്ഥങ്ങൾക്കും സാഹസങ്ങൾക്കും വഴി തെളിക്കുന്നു!

യൗസേഫിനു മുമ്പിൽ രണ്ടു വഴികൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഒന്ന്, വ്യഭിചാരക്കുറ്റം ചുമത്തി സന്നദ്രിം സംഘത്തിൻെറ മുമ്പാകെ വിചാരണയ്ക്കു സമർപ്പിക്കുക. ശിക്ഷയാകട്ടെ കല്ലെറിഞ്ഞു കൊല്ലുന്നതും. മറ്റേത് രഹസ്യമായി മറിയാമിനെ ഉപേക്ഷിക്കുക. അപ്പോൾ മറിയാം മറ്റുള്ളവരുടെ മുമ്പാകെ പരിഹാസപാത്രമാവുകയില്ല. മറിയാമിനെപ്പറ്റി സംശയം ഉള്ളിൽ ജ്വലിച്ചു നിൽക്കുമ്പോൾത്തന്നെ അവളോടുള്ള സ്നേഹവും കാരുണ്യവും ശക്തമായി ഹൃദയത്തിൽ വ്യാപരിച്ചു.

നീതിയും നിയമവും ഒരു വശത്തും, കരുണയും പ്രതിപക്ഷ ബഹുമാനവും മറുവശത്തും പോരാട്ടം നടത്തുകയായിരുന്നു. നിയമത്തെ കർക്കശമായി പാലിക്കാം. അവിടെ മാനുഷികമൂല്യങ്ങൾക്കും വികാരങ്ങൾക്കും സ്ഥാനമില്ലാതാകും. എന്നാൽ നിയമത്തെക്കാൾ അധികമായി കരുണയ്ക്കും സ്നേഹത്തിനും മാനുഷികവികാരങ്ങൾക്കും സ്ഥാനം നൽകുവാനാണ് "നീതിമാനായ"യൗസേഫ് നിശ്ചയിച്ചത്. അതാണ് ആർക്കും ...നീയമായിട്ടുള്ളത്.

പ്രതിസന്ധിയിൽ തക്കപ്രതിവിധി: സംഘർഷപൂരിതമായ ഹൃദയത്തോടും മാനസികാസ്വസ്ഥ്യത്തോടും കഴിഞ്ഞ യൗസേഫിന് മാലാഖയുടെ ദർശനമുണ്ടാകുന്നു. മറിയാമിൻെറ സത്യാവസ്ഥ മനസ്സിലാക്കുവാൻ അതു കാരണമായി. "അവളിൽ ഉരുവായിരിക്കുന്ന പ്രജ പരിശുദ്ധാത്മാവിനാലുള്ളതാകുന്നു." എന്നു കേട്ടപ്പോൾ അതു അപ്പാടെ വിശ്വസിച്ചു. തൻെറ സംശയങ്ങൾക്കും സംഘർഷങ്ങൾക്കും എല്ലാം പരിഹാരമുണ്ടായി.

നീതിനിഷ്ഠമായ ജീവിതം നയിക്കുന്ന ഒരാൾക്ക് പ്രതിസന്ധികളും പ്രശ്നസങ്കീർണ്ണമായ സാഹചര്യങ്ങളും ഉണ്ടാകുമ്പോൾ അത്ഭുതകരമായ ദൈവസഹായവും ദൈവനിയോഗവും ലഭിക്കുമെന്നുള്ളത് ഉറപ്പായ കാര്യമാണ്. അന്നു മാലാഖയിൽ കൂടി ആയിരുന്നു; ഇന്ന് മറ്റു മാർഗ്ഗങ്ങളിൽ കൂടിയാവാം. ദൈവഹിതം അറിഞ്ഞപ്പോൾ സംശയങ്ങൾക്കോ യുക്തിവിചാരങ്ങൾക്കോ ഇട കൊടുക്കാതെ ദൈവവചനത്തെ അപ്പാടെ വിശ്വസിക്കാനും അനുസരിക്കാനുമുള്ള സന്നദ്ധതയാണ് യൗസേഫ് കാണിച്ചത്. നീതിമാനായ യൗസേഫ് നമ്മുടെ ആത്മീയജീവിതത്തിന് ഒരു മാർഗ്ഗദീപം തന്നെ. ❍

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി 682308

*അപ്പോ: പ്രവൃത്തികൾ 11,12,13,14*

1. ആദിമസഭയിലും രണ്ട് ഗ്രൂപ്പുണ്ടായിരുന്നു. അവർ ആരെല്ലാം?
2. അപ്പോ: 11:2-10 വരെയുള്ള ഭാഗത്ത് പത്രോസിനുണ്ടായ ദർശനത്തിൻെറ അർത്ഥം ഒറ്റ വാചകത്തിൽ എഴുതാമോ?
3. എന്തു പറഞ്ഞാണ് പരിച്ഛേദനക്കാർ ദൈവത്തെ മഹത്വപ്പെടുത്തിയത്?
4. സ്തേഫാനോസിൻെറ മരണശേഷം ശിഷ്യന്മാർ ജാതികളോടു സുവിശേഷം അറിയിച്ചത് എവിടെ വച്ച്? അവർ ആരായിരുന്നു?
5. ബർന്നബാസിനെ കുറിച്ചുള്ള സാക്ഷ്യം എന്താണ്?
6. ലോകത്തിൽ ഒക്കെയും മഹാക്ഷാമം ഉണ്ടാകും എന്നു പ്രവചിച്ച പ്രവാചകൻ ആര്?
7. യാക്കോബിനെ കൊല്ലിച്ചതും പത്രോസിനെ പീഡിപ്പിച്ചതും ഏതു രാജാവ്?
8. അനേകം പേരുടെ കൂട്ടായ പ്രാർത്ഥന കാരാഗൃഹ വാതിലും തുറക്കും എന്നതിന് തെളിവ് എന്താണ്?
9. ഹേരോദാവ് ദൈവത്തിനു മഹത്വം കൊടുക്കാത്തതു കൊണ്ട് കിട്ടിയ ശിക്ഷ എന്ത്?
10. ഞാൻ അവരെ വിളിച്ചിരിക്കുന്ന വേലക്കായിട്ട് അവരെ എനിക്ക് വേർതിരിപ്പിൻ എന്ന് പരിശുദ്ധാത്മാവ് പറഞ്ഞു. ആരെയൊക്കെ?
11. ശൗലിൻെറ മറ്റൊരു പേര് എന്താണ്?
12. കർത്താവിൻെറ ഉപദേശത്തിൽ വിസ്മയിച്ചു വിശ്വസിച്ച ദേശാധിപതി ആര്?
13. എവിടെ വച്ചാണ് ശൗലും ബർന്നബാസും യഹൂദന്മാരുടെ ഇടയിലെ സുവിശേഷവേല നിർത്തി വച്ച് ജാതികളിലേക്ക് തിരിഞ്ഞത്?
14. ദേവന്മാർ മനുഷ്യരൂപത്തിൽ നമ്മുടെ അടുക്കൽ ഇറങ്ങി വന്നിരിക്കുന്നു എന്നു ലുക്കവോന്യർ പറയുവാൻ കാരണം എന്ത്?
15. പൗലോസ് ഏതു ഉപദേശം വഴിയാണ് ശിഷ്യന്മാരുടെ മനസ്സ് ഉറപ്പിച്ചു പോന്നത്?

## കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങളുടെ ഉത്തരങ്ങൾ

1. അബ്രഹാം (7:2)
2. a) ദൈവവിളി കേട്ട് അനുസരിച്ചവൻ
   b) ഒരു ദൈവവിശ്വാസിയായിരുന്നു
   c) ദൈവത്തിൽ പ്രത്യാശയുള്ളവനായിരുന്നു
3. കൃപയും ജ്ഞാനവും. (7:10)
4. മോശ (7:37)
5. അപ്പോ: 7:51,52,53 വാക്യങ്ങൾ
6. a) കർത്താവായ യേശുവേ! എൻെറ ആത്മാവിനെ കൈക്കൊള്ളണമേ. (7:59)
   b) കർത്താവേ, അവർക്കു ഈ പാപം, നിറുത്തരുതെ എന്നുച്ചത്തിൽ നിലവിളിച്ചു. (7:60)
7. ശൗൽ (8:1)
8. അശുദ്ധാത്മാക്കൾ ബാധിച്ചവർ/ പക്ഷവാതക്കാർ/ മുടന്തർ തുടങ്ങിയവരെ സൗഖ്യമാക്കി. (8:7)
9. ശിമോൻ.
   b) മഹതി എന്ന ദൈവശക്തി (8:10)
10. ഏശായ പ്രവചനം 53-ാം അദ്ധ്യായം
11. ദമസ്കോസ് (9:3)
12. അനന്യാസ് (9:17)
13. ഐനെയാസ് (9:33)
14. യോപ്പയിലെ പേടമാൻ എന്നർത്ഥമുള്ള തബീഥ എന്ന ശിഷ്യയെ (9:36)
15. ശതാധിപൻ/ ഭക്തൻ/ ധർമ്മിഷ്ഠൻ/ പ്രാർത്ഥനാ മനുഷ്യൻ (10:2)
16. a) കൊർന്നേലിയോസിന് ദൈവദൂതൻെറ വെളിപാട് ഉണ്ടായി പത്രോസിനെ വരുത്തുവാൻ കല്പിക്കുന്നു.
    b) പത്രോസിൻെറ പ്രസംഗം കേട്ടപ്പോൾ കൊർന്നേലിയോസിൻെറ ഭവനക്കാർ എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി അന്യഭാഷകളിൽ സംസാരിക്കുന്നു.
    c) പത്രോസ് അവരെ കർത്താവായ യേശു ക്രിസ്തുവിൻെറ നാമത്തിൽ സ്നാനം കഴിപ്പിക്കുവാൻ നിർദ്ദേശിച്ചു.

സെപ്തംബർ ലക്കം മാസികയിൽ 'ബൈബിൾ പഠനം' എല്ലാ ഉത്തരവും ശരിയാക്കിയവരുടെ address താഴെ കൊടുക്കുന്നു

1. Miss. Shijy Mole. P., Kunnuvila Puthenveedu, Perumpuzha. P.O.
2. Biju S. Thomas., Attileth Grace villa, Venmony. P.O.
3. Mrs. Yasmine George, W/o. P.K. Georgekutty C.A., Aluva.
4. Miss. Binu M. Mathew, Kochupurayil, Karipuzha. P.O.
5. Mrs. Mariamma Daniel, Kamukampallil David Bhavan, Vakayar. P.O.
6. Annamma Mathai, H. No: XIII/70., Aluva-1
7. Mrs. Annies Oommen, Vaniya Purackal, Niranam
8. Smt. Mariamma Joshua, Chittakattu Home, Mundukottackal P.O. PT.A
9. Mr. Joseph K. Mathew, Hydrabad.
10. Alice Abraham, Anthariath, Coimatore -II

# The Quintessence of My faith

**A. Thomas**

The finite mind of man cannot comprehend fully the Infinte Mind and therefore man cannot fully understand God and His nature. Every human being must have the basic humility to admit this truth and then earnestly search for the Truth. Throughout history God has revealed Himself in many ways through His prophets and their inspired writings. It was all partial revelations and Jesus Christ was the ultimate and full revelation; that is, He was God Himself.

The fool says in his heart "there is no God" (Ps. 14:1). The heavens declare the glory of God and the firmament shows His handiwork. (Ps. 19:1). Only the learned fool does not see the signature of God is on this universe. I do not find much contradiction between the creation story in the bible and Darwin's theory of evolution because the creation story in Genisis was never taken by me literally. One day for god like 1000 years for man (Ps. 90:4)* or even thousands of years! But it is logical that there should be a great Designer behind the Universe and everything therein whether it came into existence through sudden creation or evoulution. This Designer is the Infinite Mind, a Triune God, a personal God, who has feelings and man is the crown of His creation with a soul within. 'No scientific discovery has ever led man to conclude that God doesn't exist says Italian scientist- theologian Antonio Zichichi.

To me Jesus is God and God is Jesus. He now interacts with us through the Holy Spirit. Philip, one of Jesus' disciples asks Him "Lord, show us the Father and it is sufficient for us." Then Jesus says "He who has seen me has seen the Father ....... I and My Father are one." (Jn. 14:8-10). In another instance saying that He existed before Abraham. Rather, His choice of words indicated that while Abraham came into existence at a certain point in time, there never was an age when He, the Son of God, did not exist. He thus affirmed His uncreated, timeless existence.

A convincing analogy for the Triune God is the sun, its rays representing the Father, its light the Son and its heart the Holy Spirit. In Jn. 14:6 Jesus says "I am the Way, the Truth and Life and nobody comes to the Father except through Me." If He were not really so, Jesus who was personification of purity, truth, love, compassion, humility, sacrifice and every conceivable moral and ethical value, would not have made such fantastic claims. We should either accept Him as God or a fraud or as a mad man! We cannot just take Him as a good teacher or a prophet only. All religionus may point towards the same goal, but only Jesus Christ reaches you there. Peter says "Nor is there salvation in any other, for there is no other name under heaven given among men by which we must be saved." (Acts. 4:12)

Salvation through Jesus simply means that Jesus has already taken upon Himself the punishment on the cross for the sins of the entire human race (committed in the past, being committed at present, and going to be comitted in future, for God is beyond time!) and thus He has saved us from the punishment for our sins. Whoever has accepted Jesus as his personal saviour will be saved. Salvation is free, but it has to be claimed. Fellowship of all such saved persons (born-again Christians) irrespective of which denomination they belong to, is the Church, the body of Christ. However out of social compulsions one has to take membership of some denomination or the other.

If you love me keep my commandments, said Jesus (Jn.14:15). Keeping His commandments should be a spontaneous action for the really born-again Christian. All things work together for good to those who love God.(Rom. 8:28)

Conti............. *Page-26*

## Man Proposes, God Disposes

Poem

Why is it that
the things we
plan and long for
never take place?
All have problems,
Both man and animal,
Why is that
birds fly happily around,
Whereas man
wanders gloomily around?

Mysterious are
the ways of God,
Unpredictable are
the rules of Fate,
Man has to learn
to live with it,
To stop worrying
and begin praising
Like the birds
in the skies above....

Have faith in the Lord above
You can move mountains then,
Depend on Him,
In every aspect of life
And you'll discover
Happiness all around you.

**Elizhabeth Lizu Ipe**

### Matrimonial

Proposals are invited by clergyman cum teacher parents of an ancient orthodox family for their daughter, God fearing 23/5'2"/ wheat coloured good looking / B.A. ,LLB Ist class Rank holder of Mysore university completed her appreticeship in October; from orthodox Parents of God fearing Advocates/ Bank offeicers or other professionels from good financially sound families.

Box. 226, Malankara Sabha
Devalokam. Kottayam
686038

## 40-ാം ചരമദിനം

11-11-1998



### റെയ്ച്ചൽ മത്തായികത്തനാർ

നാക്കോലക്കൽ കീത്തലത്തറയിൽ

ഇടവങ്കാട് സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വി. മൂന്നിന്മേൽ കുർബ്ബാന യോടുക്കൂടി നടത്തപ്പെടുന്നു.

*"നിൻെറ മഹത്വമുദിക്കുംനാൾ, നില്ക്കണമിവൾ വലഭാഗത്തിൽ"*

സന്തപ്തകുടുംബാംഗങ്ങൾ

## ഉപകാരസ്മരണയ്ക്കായി



**Rajesh P. Varghese**
Pazhamannil, Ayroor

# പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ: മലങ്കരസഭ മറക്കുന്ന, മറക്കരുതാത്ത മാണിക്യം

സ്മരണാഞ്ജലി

ഫാദർ ജോർജ്ജ് കോശി

"എന്റെ അമ്മ എന്നെ പ്രസവിച്ചത് കാതോലിക്കാ സിംഹാസനമെന്ന പവിത്രപീഠത്തിലിരുന്നു പാരമ്പര്യങ്ങളും പ്രമാണങ്ങളും ലംഘിക്കുവാനല്ല. പ. മാർത്തോമാ ശ്ലീഹാ സ്ഥാപിച്ചതും പ്രതിസന്ധികളുടേയും പ്രതികൂലങ്ങളുടേയും മദ്ധ്യത്തിലും, ദൈവകൃപയാൽ പിതാക്കന്മാർ സംരക്ഷിച്ച് ഭദ്രമായി ഭരമേല്പിച്ചതുമായ മലങ്കര സഭയുടെ സ്വതന്ത്രമായ നിലനില്പിന്റെ വിലയേറിയ നിധിയും നിലപാടും കളഞ്ഞു കുളിച്ച് കടന്നുപോകുവാൻ ഞാൻ തയ്യാറല്ല. വടക്കുനിന്നൊരു പുലി വന്നു; തെക്കോട്ടു വെടിവച്ചു; കഠിനരോഗം കണ്ടച്ചാർക്കു; കേളച്ചാർക്കു ധാരകോരി' മുതലായ പഴഞ്ചൊല്ലുകളെ അനുസ്മരിപ്പിക്കുന്നതാണ് സഭയിലെ ഇന്നത്തെ പ്രശ്നങ്ങൾ. എന്റെ സ്ഥാനവും ജീവനും നഷ്ടപ്പെട്ടാൽത്തന്നെ മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിന്റെ മാറ്റും മഹിമയും ഇകഴ്ത്തുന്ന യാതൊന്നിനും ഞാൻ കൂട്ടു നിൽക്കയില്ല."

ഈ വാക്കുകൾ ഈ ലേഖകന്റെ കാതുകൾകൊണ്ട് കേട്ടതാണ്. ഉരുക്കിന്റെ കരുത്തുള്ള,വജ്രസൂചിയുടെ മുനയുള്ള, കാലുഷ്യംകലരാത്ത പൊരുളുനിറഞ്ഞ ആ അരുളപ്പാടുകൾ അനുസ്മരിക്കുമ്പോൾ ഇന്നു കോരിത്തരിച്ചു രോമാഞ്ചമണിയുകയാണ്. മൂർച്ചയേറിയ ഈ പവിത്രമൊഴികളുടെ ഉടമ ആരാണ്? അത്ഭുതം നിറഞ്ഞ, ആഹ്ളാദത്തിന്റെ തുകിലുണർത്തുന്നത് അതറിയുമ്പോഴാണ്. ശബ്ദമുയർത്തി സംസാരിക്കുക സാധാരണ സ്വഭാവമല്ലാത്ത, ശാന്തതയുടെ ശബളിമയും സുഭഗതയും നിറഞ്ഞ, വിനയമൂർത്തിയെന്നു വിഖ്യാതനായ പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ ഒരു പ്രസംഗത്തിൽ നിന്നുമുള്ള ഉദ്ധരണികളാണിവ. കോട്ടയം ഭദ്രാസനാദ്ധ്യക്ഷനായിരുന്ന അഭിവന്ദ്യ മാത്യൂസ് മാർ ഇവാനിയോസ് (പാറേട്ട്) മെത്രാപ്പോലീത്തായുടെ 75-ാം ജന്മദിനം ആഘോഷിക്കുവാൻ മാർ ഏലിയാ കത്തീഡ്രൽ അങ്കണത്തിൽ കൂടിയ സഭയിലെയും സമൂഹത്തിലെയും പ്രശസ്തരും പ്രഗല്ഭരും നിറഞ്ഞ സൽക്കാരസമ്മേളനത്തിലെ അദ്ധ്യക്ഷ പ്രസംഗത്തിലാണ് അദ്ദേഹം ഈ വാക്കുകൾ ഉരുവിട്ടത്. അന്നും ആ പ്രസംഗം കേട്ടവരുടെ മനസ്സിൽ തീപ്പന്തം പോലെ ഇന്നും കത്തിപ്പടരുന്ന ശബ്ദസത്യങ്ങൾ.

ഒരുമയോടെ പെരുമയോടെ ഉണർന്നു മുന്നേറിയ മലങ്കരസഭയിൽ ഇടർച്ചയ്ക്കും പിളർച്ചയിലൂടെയുള്ള അകൽച്ചയ്ക്കും വഴി തുറന്നത് ഒരു വിദേശനിർമ്മിത 'ഇരുന്നൂറ്റിമൂന്നാ'യിരുന്നല്ലോ. (നാടൻ സൃഷ്ടിയ്ക്ക് ഒപ്പും മുദ്രയും വച്ചതേയുള്ളുവെന്ന നാട്ടുവർത്തമാനം വിസ്മരിക്കുന്നില്ല.) മലങ്കര നസ്രാണികളുടെ വിശ്വാസ പൈതൃകത്തിന്റെയും പൗരാണികത്വത്തിന്റെയും പ്രതീകവും അഭിമാനവുമായ ശ്ലൈഹിക പാരമ്പര്യത്തിന്റെയും കടയ്ക്കു കത്തി അമർത്തി സഭയെ പാരതന്ത്ര്യത്തിന്റെ കുരുക്കിൽ കുടുക്കാൻ കരുതിക്കൂട്ടിയുള്ള ശ്രമത്തിന്റെ തുടക്കമായിരുന്നു അന്തോഖ്യാ പാത്രിയർക്കീസ് ബാവായുടെ ആ കത്തിലെ ജല്പനങ്ങൾ.



സഭയെ കീഴടക്കാനുള്ള വിദേശശ്രമങ്ങൾക്കെതിരായും ആ പരിശ്രമങ്ങൾക്കു ഓശാന പാടിയ സഭാംഗങ്ങൾക്കെതിരായും പരീക്ഷകനെ പരാജയപ്പെടുത്തിയ യേശുക്രിസ്തുവിന്റെ ശക്തിയുടെ സമൃദ്ധിയോട് മലങ്കര സഭയെ നയിച്ച പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായെ മലങ്കര സഭാംഗങ്ങൾ മറന്നു പോയോ എന്തോ? വർത്തമാനകാലസഭ അർഹിക്കുന്ന ആദരവോടെ അനുസ്മരിക്കാത്ത ഒരു പരിശുദ്ധ പിതാവാണു തിരുമേനിയെന്നു ആരെങ്കിലും കരുതിയാൽ അത്ഭുതത്തിനു അവകാശമില്ല.

കരുത്തരും പ്രബുദ്ധരുമായ രണ്ടു പരമാദ്ധ്യക്ഷന്മാരുടെ നേതൃത്വത്തിനു ഇടവേളയിലുള്ള സംഭവബഹുലമായ ഒരു പതിറ്റാണ്ടിലേറെയാണ് അദ്ദേഹം മലങ്കര സഭയെ നയിച്ചത്. താരപ്രഭയോടെ പൗരസ്ത്യ സഭയുടെ നടുനായകത്വം വഹിച്ച മുൻഗാമിയായ പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെയും പരമാദ്ധ്യക്ഷസ്ഥാനത്തു പവിത്രശോഭയോടെ പ്രകാശിച്ച പിൻഗാമിയായ പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെയും തിളക്കമാർന്ന സേവനകാലഘട്ടത്തിനു ഇടവേളയിലുള്ള ഈ പരിശുദ്ധ പിതാവിന്റെ നേതൃത്വസമയത്തിനു ഒരു സാൻഡ്വിച്ചിന്റെ നടുവിൽ ഇരുന്നു അമരുന്ന വിശിഷ്ട ഭോജ്യത്തിന്റെ വിധിയും ഗതിയും ഭവിച്ചുവോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. പക്ഷേ, മലങ്കര സഭാ ചരിത്രത്തിന്റെ മൂലയിൽ ഒതുക്കി ഇരുത്താവുന്ന സ്ഥാനമല്ല, മറിച്ചു മർമ്മസ്ഥാനത്തു നിലകൊള്ളുന്ന മൂലക്കല്ലാണു പ. ഔഗേൻ ബാവാ. തന്മൂലമാണ് വാക്കുകളുടെ അർത്ഥവും ഉദ്ദേശ്യവും വ്യക്തമായി മനസ്സിലാക്കി ഉപയോഗിക്കുന്ന പിൻഗാമിയെ പ. മാത്യൂസ് പ്രഥമൻ ബാവാ, 'പിതാക്കന്മാരുടെ പിതാവെന്നു' അർത്ഥവത്തായി അദ്ദേഹത്തെ വിശേഷിപ്പിച്ചത്.

മുഴക്കവും മൂർച്ചയുമുള്ള മൊഴികൾക്കു അദ്ദേഹം ഖ്യാതിനേടിയിരുന്നില്ല. വാക്കുകളിലൊ, വദനത്തിലൊ, വ്യാപാരങ്ങളിലൊ ഗാംഭീര്യത്തിന്റെ ആവരണമണിഞ്ഞിരുന്നില്ല. ഉയരംകൊണ്ടു എടുത്തു കാട്ടാവുന്ന വലിപ്പമൊ ഉയിരുകൊണ്ടു എടുത്തുകാട്ടവുന്ന വ്യക്തിത്വമൊ അദ്ദേഹത്തിന്റെ പ്രത്യേകതകളുടെ പട്ടികയിൽ ഉൾപ്പെടുക

യുമില്ല. പതിഞ്ഞ ശബ്ദമുള്ള, കുനിഞ്ഞു നടക്കുന്ന തിരുമേനിയുടെ രൂപമാണ് ആ നാമം അനുസ്മരിക്കുമ്പോൾ ആദ്യം മനസ്സിൽ പതിയുന്നത്. അറിഞ്ഞും അറിയാതെയും സ്തുതിപാഠകന്മാരെ സൃഷ്ടിക്കുന്നതിനൊ തിരുമേനിക്കു കഴിഞ്ഞിരുന്നില്ല. അടുത്തു പരിചയിച്ചവർപോലും അസാധാരണ സിദ്ധികളുടെ ഉടമയായ അദ്ദേഹത്തിന്റെ ശക്തിയും ശ്രേഷ്ഠതയും വേണ്ടതുപോലെ അറിയുകയൊ, അറിഞ്ഞെങ്കിൽ അക്ഷരത്തിലാക്കി ആ 'വചനത്തെ' ജഡമാക്കിത്തീർക്കുകയൊ ചെയ്തിട്ടില്ലെന്നുള്ളതു സത്യം.

മലങ്കരസഭയുടെ ഈ നൂറ്റാണ്ടിലെ സ്വാതന്ത്ര്യസമര പോരാട്ടത്തിൽ മത്തായി ശെമ്മാശ്ശന്റെ (അദ്ദേഹത്തിന്റെ ജ്ഞാനസ്നാനനാമം) ഔഗേൻ റമ്പാന്റെ, ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ, ഔഗേൻ പ്രഥമൻ കാതോലിക്കാബാവായുടെ പങ്കും പങ്കപ്പാടും വിസ്മരിച്ചാൽ അടിത്തറയില്ലാത്ത ഊറ്റൻ കെട്ടിടത്തിന്റെ ബലക്ഷയം ആ ചരിത്രത്തിനു സംഭവിക്കും. ആ പോരാട്ട ചരിത്രത്തിൽ അക്ഷരാർത്ഥത്തിൽ അടിയേറ്റു പുളഞ്ഞ മറ്റൊരു മഹാപുരോഹിതനെ മലങ്കര സഭാ പേരേടുകളിൽ കണ്ടെത്താൻ കഴിയുകയില്ല. തീവ്രമായ നോമ്പും തീക്ഷ്ണതയേറിയ ഉപവാസവും പ്രാർത്ഥനയും മൂലം ഇൻഡ്യൻ ഉപഭൂഖണ്ഡത്തിലെ താപസശ്രേഷ്ഠന്മാരുടെ മുൻനിരയിൽ നിന്നിരുന്ന പിതാവാണു അദ്ദേഹമെന്നുള്ളതും സ്വന്തം സഭാംഗങ്ങളിൽ പലർക്കും അജ്ഞാതം. പ്രതിസന്ധികളുടെ മദ്ധ്യത്തിലാണു നായകന്റെ കഴിവും മിഴിവും ഉരച്ചു മാറ്ററിയുന്നതെങ്കിൽ പത്തരമാറ്റുള്ള തങ്കമായി സടകുടഞ്ഞെഴുന്നേറ്റ സിംഹമായി മാറിയ സിംഹാസനാധിപനാണ് പ. ഔഗേൻ ബാവാ. ആഗോളാടിസ്ഥാനത്തിൽ അമരഭാഷയായ സുറിയാനിയുടെ അമരത്തിരുന്ന ഭാഷാപണ്ഡിതനെയാണു ആ അതിശ്രേഷ്ഠമല്പാന്റെ വിയോഗത്തിലൂടെ ഭൂലോകത്തിനു നഷ്ടമായതെന്നുള്ള അറിവും നമുക്കു അന്യമായിരിക്കുന്നു. ഒട്ടുവളരെ നൂറ്റാണ്ടുകൾക്കു മുമ്പുണ്ടായിരുന്ന പിതാക്കന്മാരുടെ പവിത്രരചനകൾ പകർത്തി പ്രാർത്ഥനയ്ക്കായി ഉപയോഗിച്ചു സായൂജ്യമടഞ്ഞു കൊണ്ടിരിക്കുന്ന സമൂഹത്തിന് ഇന്നുള്ള ഭക്തരായ പിതാക്കന്മാർക്കു പ്രാർത്ഥനകൾ രൂപപ്പെടുത്തിയെടുക്കുവാനുള്ള നൽവരങ്ങളുണ്ടെന്നു ആരാധനാസാഹിത്യത്തിനുള്ള അദ്ദേഹത്തിന്റെ സംഭാവനകൾ സാക്ഷിക്കുന്നു. കാതലുള്ളതും കാലികവുമായ സംഭാവനകൾ ആ രംഗത്തു നല്കി ധന്യമാക്കിയതിനുള്ള വ്യക്തമായ ഉദാഹരണമാണ് സുറിയാനിയിലും മലയാളത്തിലും ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ രചിച്ച വി, കുർബ്ബാനയുടെ ഹുത്തോമ്മോ ക്രമം എന്നുള്ളതും ആരു അറിയുന്നു? ആർക്കാണു അറിയേണ്ടത്?

സഭാംഗങ്ങൾ അർഹമായ ആദരവോടെ അനുസ്മരിക്കുന്നതിനു അലംഭാവം വരുത്തുന്നുണ്ടെങ്കിലും നിയതി അതു നീതീകരിക്കുകയില്ലെന്നുള്ളതിനു ഒന്നുരണ്ടു ചെറിയകാര്യങ്ങൾ തെര്യപ്പെടുത്തുന്നു. മലങ്കരസഭയുടെ പരമാദ്ധ്യക്ഷരായ കാതോലിക്കാബാവാമാരുടെ കബറിടങ്ങളായി വേർതിരിച്ചു പടുത്തുയർത്തിതാണല്ലോ ദേവലോകം കാതോലിക്കേറ്റ് അരമനച്ചാപ്പലിനോടു ചേർന്നുള്ള വിശാലമായ കബർമണ്ഡപം. എന്നാൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കബർ അനുപമമായി നിലകൊള്ളണമെന്നും തന്മൂലം വലതുവശത്തുള്ള മണ്ഡപത്തിൽ മറ്റൊരു കബറും ഉണ്ടായിരിക്കരുതെന്നും പിൻഗാമികളുടെ കബറുകൾ പള്ളിയുടെ ഇടതുവശത്തായി ക്രമീകരിക്കുകയാണു നല്ലതെന്നുമുള്ള അഭിപ്രായം സഭയിലെ ചില ചില്ലറ വ്യക്തികൾക്കു ഉണ്ടായിരുന്നു. ഏതായാലും പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കബറിനു തൊട്ടുതന്നെയാണ് പ. ഔഗേൻ ബാവായുടെ കബറിടവും. മാത്രമല്ല, ആ കബറിടം പണി കല്ലാശ്ശാരി പൂർത്തിയാക്കിയപ്പോൾ കല്ലാശ്ശേരി ബാവായുടെ കബറിനേക്കാൾ അല്പം ഉയർന്നാണു നിലകൊണ്ടത്. ആ രീതിയിൽ ഒരു പതിറ്റാണ്ടിലേറെക്കാലം തുടരുകയും ചെയ്തു.

മറ്റൊന്നു, കാതോലിക്കേറ്റ് അരമനച്ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരുടെ ഓർമ്മപ്പെരുനാൾ അടുത്തടുത്തു വരുന്നതുകൊണ്ടു അവ ഏകോപിപ്പിച്ചു ജനുവരി 2,3 തീയതികളിൽ ആഘോഷിക്കണമെന്നു പ. ഔഗേൻ ബാവാ കാലം ചെയ്തതിനുശേഷം പ. സുന്നഹദോസ് നിശ്ചയിച്ചു. ജനുവരി രണ്ടും മൂന്നും പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മദിനങ്ങളാണ്. പക്ഷേ, അതിനുശേഷം പ. ഔഗേൻ പ്രഥമൻ ബാവായുടെ ഓർമ്മ ഒന്നല്ല രണ്ടായിമാറിയെന്നുള്ളതാണു സത്യം. അദ്ദേഹം കാലം ചെയ്ത ഡിസംബർ 8-നും ഒപ്പം ജനുവരി 2,3 എന്നീ തീയതികളിലും.

പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷപദവി അലങ്കരിച്ച ഈ പുണ്യപിതാവിനെ ഈ ലേഖകൻ ആദ്യമായി ദർശിച്ചതു കുട്ടി നിക്കറിട്ടു നടക്കുന്ന ഇളംപ്രായത്തിലാണ്. അന്നു അദ്ദേഹം കണ്ടനാടു ഇടവകയുടെ ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലിത്തായായിരുന്നു. പുത്തൻകാവു പള്ളിമേടയിൽ ഒരു പെരുനാൾ ദിനം വി. കുർബാന്ക്കു ശേഷം വിശ്രമിച്ചിരുന്ന തിരുമേനിയുടെ കരങ്ങൾ മുത്തി അനുഗ്രഹം പ്രാപിക്കുവാൻ കൊച്ചുമകനെയും കൈയ്ക്കു പിടിച്ചു എന്റെ വല്യമ്മച്ചികൊണ്ടുപോയതും, 'ഇവനു അച്ചനാകാനാണു ആഗ്രഹ'മെന്നു അദ്ദേഹത്തെ അറിയിച്ചതും പതിറ്റാണ്ടുകൾ പലതു കഴിഞ്ഞിട്ടും ഇന്നെന്നപോലെ മനസ്സിൽ നിറഞ്ഞു നില്ക്കുന്നു. ചിരട്ട ചരടിൽ കോർത്തു 'ചാർത്തും നീതിയെ' ചൊല്ലി ധൂപം വീശി നടന്നതും കൈലിയൊകളറുള്ള മറ്റു തുണികളൊ കാപ്പയാക്കി ആരാധന അഭിനയിച്ചു. 'ഹോശൊ കൊല' സുബാൻ' ചൊല്ലിയതു ഒളിഞ്ഞും തെളിഞ്ഞു നിന്നുകേട്ടതുമൊക്കെയാണു കൊച്ചുമകൻ അച്ചനാകുമെന്നുള്ളതിനു മുത്തശ്ശിക്കു മെത്രച്ചാന്റെ മുമ്പിൽ നിരത്തിവയ്ക്കാനുള്ള തെളിവുകൾ. പ്രായമാകുമ്പോൾ പട്ടക്കാരനാകാനുള്ള മോഹം പിടിവിട്ടു പോകരുതെന്നു അനുസ്മരിപ്പിച്ചും ഇരുവരെയും അനുഗ്രഹിച്ചും അദ്ദേഹം പറഞ്ഞയച്ചു.

പിന്നെ അദ്ദേഹവുമായി ബന്ധപ്പെട്ടു ഓർമ്മയിൽ ഉടക്കി നില്ക്കുന്ന സംഗതി മലങ്കരസഭയുടെ ചരിത്രത്തിലെ മഹാസംഭവങ്ങളിൽ ഒന്നായി മാറിയ തിരുമേനി

യുടെ കാതോലിക്കാ സ്ഥാനാരോഹണമാണ്. ആ ഇതിഹാസവേളയ്ക്കു സാക്ഷിയാകാൻ സാധിച്ചതു ഒരു സൗഭാഗ്യമായി കരുതുന്നു. അതേവർഷം ആരംഭിച്ച എന്റെ വൈദികസെമിനാരി പഠനകാലയളവുകളിലും തുടർന്നു 1975-ൽ അദ്ദേഹം കാലം ചെയ്യുന്നതുവരെയും അകലെനിന്നും അടുത്തുനിന്നും ഭക്ത്യാദരവുകളോടെ ആ മഹാപുരോഹിതശ്രേഷ്ഠനെ വീക്ഷിക്കുവാനും ദർശിക്കുവാനും ലഭിച്ച പല അവസരങ്ങൾ ഓരോന്നും അവിസ്മരണീയമാണ്.

സ്വദേശത്തിനെന്നവണ്ണം സ്വന്തം സഭയ്ക്കും 'സ്വാതന്ത്ര്യം അമൃതാണെന്നു വിശ്വസിച്ചുറച്ച തിരുമേനി അതിനുവേണ്ടി അനുഭവിക്കേണ്ടി വന്നപീഡകൾ അതിഭീകരമായിരുന്നു.' കാതോലിക്കേറ്റ് എന്ന സ്വപ്നം സാക്ഷാത്ക്കരിക്കപ്പെടുകയും ആ സത്യത്തിനു അല്പം വൈകിയെങ്കിലും സാക്ഷിനില്ക്കാൻ സ്നാപകയോഹന്നാന്റെ സുദൃഢമനസ്സോടെ നിശ്ചയിക്കുകയും ചെയ്തപ്പോൾ തന്റെശിരസ്സ് താലത്തിൽ വച്ചു കിട്ടാൻ ആഗ്രഹിക്കുന്ന ഹെരോദ്യമാർ നിരവധിയായിരിക്കുമന്നു അദ്ദേഹത്തിനു നിശ്ചയമുണ്ടായിരുന്നു. മലങ്കരസഭയുടെ ശുഭചിഹ്നവും വിജയക്കൊടിയുമായ സ്വാതന്ത്ര്യത്തിന്റെ ആ കുരിശുമായി സ്വന്തം മെത്രാസനത്തിലൂടെ തിരുമേനി നടന്നു നീങ്ങിയപ്പോൾ താങ്ങാൻ ശീമോൻമാർ അധികമില്ലായിരുന്നു. കരയുവാൻ അൽമായ സ്ത്രീകളും ഇല്ലായിരുന്നു. എന്നാൽ, കരയിപ്പിക്കുവാൻ പ്രബലരും അബലരുമായ കയ്യാപ്പാമാർ, കാശ്ശീശ്ശന്മാർ മുതലായവരുടെ ആധുനിക അവതാരങ്ങൾ നിരനിറഞ്ഞുനിന്നിരുന്നു. പക്ഷേ, കരയിപ്പിച്ചവരെയും കുരിശിലേറ്റിയവരെയും കരയിച്ചുകൊണ്ടു സ്വന്തം രക്ഷകൻ ഉദിതനായതുപോലെ കണ്ടനാടിന്റെ ഈ കനകതാരം സുശക്തിയോടും, പ്രശോഭയോടും പുറത്തു വന്നു. മാത്രമല്ല, ഏതൊരു സത്യത്തിനുവേണ്ടി 'അക്കരെയും' ഇക്കരെയുമുള്ള വിശ്വാസവീരന്മാരിൽ നിന്നു പരിഹസിക്കപ്പെടുകയും പാടേൽക്കപ്പെടുകയും ചെയ്തുവോ അതേ സ്ഥാനത്തേക്കു അവരും ചേർന്നു ആവേശത്തോടെ ഓക്സിയോസ് അട്ടഹസിച്ചു അവരോധിക്കുകയും ചെയ്തു. പലരുടെയും പിൻതലമുറകളിൽ നിന്നും വലിയൊരു ശാപത്തെ മാറ്റാൻ ചെറിയൊരു വഴിയുമായി അത്.

സഭാ സമാധാനത്തിനെതിരായി ശബ്ദമുയർത്തുന്നവരില്ലേ? കലഹത്തിൽ ഉരുവായി, കലഹത്തിൽ വളർന്നു, കലഹത്തിലൂടെ മാത്രം നിലനില്പിനു മാർഗ്ഗമുള്ള കലികാല കലഹകുതുകികളെക്കുറിച്ചല്ല ഇവിടെ പരാമർശനം. സമാധാനം കാംക്ഷിക്കേണ്ട സാക്ഷാൽ സഭയിലുള്ളവരെക്കുറിച്ചാണ് കുറിക്കുന്നത്. സ്റ്റാറ്റസ്കോ നിലനിന്നാൽ നിലവിലുള്ള സ്റ്റാറ്റസ് നിലനിർത്താമെന്ന് കരുതുന്നവരും സഭയിലെ സംപൂജ്യസ്ഥാനങ്ങൾ സ്വന്തമാക്കാൻ അസമാധാനം നിമിത്തമാകുമെന്നു സ്വപ്നം കാണുന്നവരും സമാധാനത്തിനെതിരായി സംഘടിക്കും. അച്ചടിച്ചും ഉച്ചരിച്ചും ഒച്ചയുണ്ടാക്കിയെന്നും വരും. കക്ഷിവഴക്കിന്റെ ഏറ്റവും വലിയ ശാപവും ശിക്ഷയും കേസും കോടതിയുമല്ല പണനഷ്ടവും മാനനഷ്ടവുമല്ല മറിച്ചു അയോഗ്യരായവർ അതിവിശുദ്ധസ്ഥാനങ്ങൾ ഉൾപ്പെടെയുള്ള അധികാരപദവികളിൽ കയറിക്കൂടിയെന്നുള്ളതാണ്. ഇതിനു ഇരുഭാഗത്തും ഉദാഹരണങ്ങൾ നിരത്തുവാൻ കാണും. ശരിയായ ഭാഗത്തു വിരളമെങ്കിൽ ശരിയല്ലാത്ത ഭാഗത്തു വളരെയുണ്ടെന്നുള്ള വ്യത്യാസമേയുള്ളൂ. ദൈവവിളിയേക്കാൾ, വെല്ലുവിളികൾക്കു വിദഗ്ധരെ തെരഞ്ഞുപിടിച്ചു 'അഭിഷേകിച്ചതിന്റെ' അനന്തരഫലങ്ങൾ സഭയായി അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഒരു കാലത്തു അന്ത്യോഖ്യാലഹരിയിൽ ലയിച്ചു കഴിഞ്ഞവർ സകലവും നഷ്ടപ്പെടുത്തി സ്വതന്ത്രമായ സഭയുടെ ശക്തിയും ശ്രേഷ്ഠതയുമായി മാറിയതിനു എണ്ണിയാൽ ഒടുങ്ങാത്ത ഉദാഹരണങ്ങളുണ്ട്. ഇന്നും പ്രബുദ്ധരും പ്രഗല്ഭരുമായവർ ആ സത്യം മനസ്സിലാക്കി കാതോലിക്കാ സിംഹാസനത്തിന്റെ പതാകവാഹകരായിക്കൊണ്ടിരിക്കുന്നു. അടിസ്ഥാന പ്രമാണങ്ങളിൽ വിട്ടുവീഴ്ചയില്ലാതെ അനുരഞ്ജനത്തിനു തയ്യാറാകുന്ന മനസ്സും മനസ്ഥിതിയുമാണാവശ്യം. അക്കരെയിരുന്നു മീൻ പിടിക്കാൻ മലങ്കരസഭയെ നഞ്ചിട്ടു കലക്കുന്ന ദുർവിധിയ്ക്കു ഒരു പരിഹാരം ഉണ്ടായിരുന്നുവെങ്കിൽ! പ. ഔഗേൻ ബാവായെ അനുസ്മരിക്കുമ്പോൾ ഈ ചിന്തകളും ശിരസ്സിൽ കടന്നുവന്നുവെന്നു മാത്രം.

പോയകാലത്തായിരുന്നു എല്ലാം. ഇന്നു സകലവും പൊയ്പോയി എന്നു സ്ഥാനത്തും അസ്ഥാനത്തും പഴിയും പരാതിയും സദാ പുലമ്പുന്നവരുണ്ട്. സാധാരണക്കാരും സമുന്നതസ്ഥാനികളുമുണ്ടു ആ കൂട്ടത്തിൽ. കണ്ണും കാതും അടച്ചു പൂട്ടി കഴിയുന്നവർക്കല്ലേ അപ്രകാരം ഉരുവിടുവാൻ കഴിയൂ. ഇന്നല്ല ഇന്നലകളിലാണ് അവർ ജീവിക്കുന്നത്. ചത്തതല്ല, ചൈതന്യ നിർഭരമായ ഒരു സഭയുടെ അംഗമാണെന്നുള്ളതിൽ അഭിമാനിക്കുകയും അനുദിനം ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നവനാണ് ഈ ലേഖകൻ. പ്രശ്നങ്ങളും പ്രതിസന്ധികളുമില്ലെന്നല്ല. അവ ആദിമസഭയ്ക്കും അന്യമായിരുന്നില്ല. ഇക്കഴിഞ്ഞ അരനൂറ്റാണ്ടിലെ സഭയുടെ വളർച്ച അനുഭവിച്ചറിഞ്ഞവനാണു ഇതു എഴുതുന്നത്. സഭ കുതിച്ചു വളരുകയായിരുന്നു. ആംഗ്ലേയഭാഷയിൽ പറഞ്ഞാൽ Arithmetic progression അല്ല Geometrical progression. ഈ നൂറ്റാണ്ടിന്റെ ഒത്ത നടുവിൽ സഭാ സാരഥിയായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷകാലത്തു സഭയുടെ വളർച്ച അതിനുമുമ്പുള്ള പല നൂറ്റാണ്ടുകളിലെ വളർച്ചയേക്കാൾ പതിന്മടങ്ങായിരുന്നില്ലേ? പ. ഔഗേൻ പ്രഥമൻ ബാവയുടെ കാലത്തു ആ വളർച്ചയുടെ ആക്കം അതിവിപുലമായി എന്നു മാത്രമല്ല ആഗോളമായി അറിയപ്പെടുന്ന പ്രശസ്തവും പ്രസിദ്ധവുമായ സഭയായി പരിണമിക്കുകയും ചെയ്തു. പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ നേതൃത്വകാലത്തുണ്ടായ നേട്ടങ്ങൾ നിരത്തുവാൻ നിരവധിയുണ്ട്. 'മലബാർ സഭ'യെന്നും മലങ്കരസഭയെന്നും അറിയപ്പെട്ട ഒരു കൊച്ചുസഭയ്ക്കു എല്ലാ ഭൂഖണ്ഡങ്ങളിലും ഇടവകകൾ ഉൾക്കൊള്ളുന്ന മെത്രാസനങ്ങളുമുള്ള ഒരു ആഗോളസഭയാക്കിത്തീർക്കുന്നതിനു ഭാഗ്യസ്മരണാർഹനായ ആ പരിശുദ്ധപിതാവിനു സാധിച്ചു. ആദ്ധ്യാത്മിക തലത്തിലും അതിരുകൾ വിപുലമാക്കുന്നതിലും മാത്രം ഒതുങ്ങി നില്ക്കുന്നില്ല ഈ വളർച്ച. സുവിശേഷ.

സാമൂഹ്യ, സാമ്പത്തിക രംഗങ്ങളിലെല്ലാം വികസനത്തിന്റെ വേരുകളും വിളകളും പടർന്നുകൊണ്ടിരിക്കുന്നു.

തലപ്പത്തിരിക്കുന്നവരുടെ വ്യക്തിഗത കരുത്തും കരവിരുതുമാണ് ഈ നേട്ടങ്ങൾക്കു കാരണമെന്നു കരുതേണ്ട. പരിശുദ്ധാത്മദാനമാണത്. ആത്മാവു നയിക്കുന്ന സഭാദ്ധ്യക്ഷനും സഭയും പിമ്പിലേക്കല്ല, മുമ്പിലേക്കാണു കുതിക്കുന്നത്. സകല സത്യത്തിലും വഴി നടത്തുന്ന പരിശുദ്ധാത്മാവ് പുതിയ ഭൂമിയും പുതിയ ആകാശവും പ്രതീക്ഷിച്ചു പ്രയാണം ചെയ്യുന്ന പ. സഭയ്ക്ക് അതതു കാലങ്ങളിൽ അനുയോജ്യമായവരെ അദ്ധ്യക്ഷസ്ഥാനത്തേക്കു ഉയർത്തുന്നു. അതുകൊണ്ടാണു നേതൃത്വത്തിലേക്കു നയിക്കപ്പെടുന്നവരുടെ നൽവരങ്ങൾ നാൾതോറും വളരുന്നത്. ദൈവതിരുവിഷ്ടവും ദൈവജനിയിഷ്ടവും ഒരുമയോടെ ഓക്സിയോസ് പാടി അദ്ധ്യക്ഷരാകുന്നവർക്കു വരദാനങ്ങൾക്കും താലന്തുകൾക്കും കുറവില്ല, നിറവായിരിക്കും അനുഭവം. വിക്കനായ മോശ കരുത്തും ഗരുത്വവുമുള്ള നേതാവായതിന്റെ കാരണവും അതുതന്നെ. മുക്കുവരെ മനുഷ്യരെ പിടിക്കുന്നവരാക്കിത്തീർത്തതിലുള്ള മാർഗ്ഗവും മറ്റൊന്നല്ല. ആ അനുഭവം പഴയതിനേക്കാൾ പതിന്മടങ്ങായി പെരുകിക്കൊണ്ടിരിക്കുന്നു.

ആയുസ്സിനു 'അരനാഴിക നേരം പോലും അവശേഷിച്ചിട്ടില്ലെന്നു പകൽപോലെ തെളിഞ്ഞാലും അധികാരാവകാശങ്ങൾ വിട്ടൊഴിയുവാൻ മടിയുള്ളവരാണ് ബലവാന്മാരായ മനുഷ്യർപോലും. 'ബലഹീനർ' എന്നു സ്വയം സമ്മതിച്ചു സദാ സാക്ഷിക്കുന്ന സഭാ പിതാക്കന്മാരുടെ കഥ പറയുകയും വേണ്ട. ശയ്യാവലംബികളായല്ല, സിംഹാസനസ്ഥരായി സഭയെ നയിക്കുവാൻ അഭിഷേകം ചെയ്യപ്പെട്ടവരാണ് മഹാപുരോഹിതർ. അദ്ധ്യക്ഷസ്ഥാനത്തിന്റെ അമൂല്യമായ വരദാനങ്ങൾ ലഭിച്ചവർ ആത്മനിറവോടെ നിയന്ത്രിക്കേണ്ട കാര്യങ്ങൾ ആനാരോഗ്യവും പ്രായത്തിന്റെ അസ്വസ്ഥതകളും അവശതകളും മൂലവും ചുറ്റും വട്ടമിട്ടു നില്ക്കുന്ന കൊച്ചുമനുഷ്യർക്കു വിട്ടുകൊടുത്താൽ സഭയ്ക്കു വന്നുഭവിക്കുന്ന ആപത്തു ദയനീയമായിരിക്കും. അതിനു തുനിയാതെ അനുപമവും ആദരണീയവുമായ മാതൃക കാട്ടിയ മഹാപുരോഹിതശ്രേഷ്ഠനാണ് പ. ഔഗേൻ ബാവാ. അതുകൊണ്ടു തന്നെ 'ബലഹീനരായ' പിതാക്കന്മരുടെ ഇടയിൽ ബലവാനായ പിതാവായി, 'പിതാക്കന്മാരുടെ പിതാവായി' അദ്ദേഹം വിരാജിക്കുന്നു. അനുയോജ്യമായ അനന്തരഗാമിയെ തെരഞ്ഞെടുക്കുവാൻ വഴി ഒരുക്കുക മാത്രമല്ല, അധികാരത്തിൻെറ വടിയും മുടിയും അദ്ദേഹത്തെ ഭരമേല്പിച്ചും ഇരുകരങ്ങളും ആ ശിരസ്സിൽ വച്ച് അനുഗ്രഹിച്ചും (അതു ദർശിച്ചവനാണ് ഇതു സാക്ഷിക്കുന്നത്) വൃദ്ധനായ ശിമോൻെറ സംതൃപ്തിയോടും സന്തുഷ്ടിയോടുമാണ് പ. ഔഗേൻ പ്രഥമൻ ബാവാ കടന്നു പോയത്. 'തനിക്കു ശേഷം പ്രളയ'മെന്നല്ല, തന്നേക്കാൾ ശക്തനായവൻ തൻെറ പിന്നാലെ വരുന്നതുകണ്ടും സഭയുടെ ഭാസുരവും ശോഭനവുമായ ഭാവിയെക്കുറിച്ചു സന്തോഷിച്ചും' പ. ബാവാ പരലോകം പൂകി.

ഈ പരിശുദ്ധ പിതാവിനു പിറവത്തു ഒരു എതിരേല്പു നല്കി. 1970 കളുടെ പ്രാരംഭത്തിലാണ്. അന്നു നിയുക്തകാതോലിക്കായായിരുന്ന പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായും കണ്ടനാടു ഇടവക മെത്രാപ്പോലീത്തയായിരുന്ന ശ്രേഷ്ഠബാവായും അതിൽ സംബന്ധിച്ചിരുന്നു. വരവേല്പുകളുടെ വേലിയേറ്റം വിനയും വിപത്തുമായി മാറിക്കൊണ്ടിരിക്കുന്ന മലങ്കരസഭയിൽ പതിവു എതിരേല്പുകളിൽ നിന്നു പാടേ വ്യത്യസ്തമായി തോന്നുന്നു പിറവത്തെ വരവേല്പ്. അതു നിനുവയുടെ അനുതാപത്തിനു അനുപാതമായാണ് ഈ ലേഖകൻ അനുസ്മരിക്കാറുള്ളത്. കാതോലിക്കേറ്റിനുവേണ്ടി നിലകൊണ്ട തിരുമേനിയെ മാരകമായി മുറിവേല്പിച്ചതു ആ മണ്ണിൽ വച്ചായിരുന്നുവല്ലൊ. തന്മൂലമായിരിക്കണം സ്വീകരണത്തിൻെറ ഏറ്റവും മുമ്പിൽ മുഴങ്ങിക്കേട്ട അനൗൺസ്മെന്റ് നിലവിളിയോടുകൂടിയ മുറവിളിയായി തോന്നി. "പിറവം ദേശമേ, അനുതപിക്കുക അനുഗ്രഹിക്കുവാനായി പ. പിതാവ് ആഗതനാകുന്നു." "പ. പിതാവേ, ഈ മണ്ണിനോടും മനുഷ്യരോടും അങ്ങു പൊറുക്കണമേ!"

ഈ ഉള്ളവനും പ്രാർത്ഥിക്കുന്നു. പ. പിതാവേ, അങ്ങയെ മറക്കാൻ ഓർക്കുന്ന മലങ്കരസഭാംഗങ്ങളായ ഞങ്ങളോടു അങ്ങു പൊറുക്കണമെ! ❍

വീക്ഷണ വേദി

# സഭ ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് എന്റെ കാഴ്ചപ്പാട്

*ഈ ലക്കത്തിൽ ഒരു പുതിയ പംക്തി ആരംഭിക്കുകയാണ്. അടുത്ത നൂറ്റാണ്ടിലേക്ക് ഇനി മാസങ്ങൾ മാത്രം. പുതിയ നൂറ്റാണ്ടിൽ സഭ, മേൽപട്ടക്കാർ, വൈദികർ, പ്രസ്ഥാനങ്ങൾ, എങ്ങനെ ആയിരിക്കണം എന്ന് നിങ്ങളുടെ കാഴ്ചപ്പാടിൽ എഴുതുക: ഇതിനു തുടക്കം കുറിക്കുന്നത് പ്രൊഫ. കെ. പി. വർഗീസ് (വിസ്താ യൂണിവേഴ്സിറ്റി, സൗത്ത് ആഫ്രിക്ക)*

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് കടക്കുവാൻ ഇനിയും കുറച്ച് മാസങ്ങൾ മാത്രമേയുള്ളൂ. ലോകംമുഴുവൻ പുതിയ നൂറ്റാണ്ടിനെ സ്വീകരിക്കാനുള്ള തയ്യാറെടുപ്പിലാണ്. പുതിയ മില്ലിനിയത്തിൽ എത്തിച്ചേരുന്നതിന് ലോകരാഷ്ട്രങ്ങൾ മുഴുവനും ഇന്നത്തെ സമീപനത്തിൽ മാറ്റം വരുത്തിക്കഴിഞ്ഞു. ഇന്ന് നാം ജീവിക്കുന്നത് കമ്പ്യൂട്ടർ യുഗത്തിലാണല്ലോ. ഇപ്പോഴത്തെ പ്രവർത്തന രീതി പുതിയ നൂറ്റാണ്ടിൽ സാദ്ധ്യമല്ലാത്തതുകൊണ്ട് കംപ്യൂട്ടറിൽ വ്യതിയാനങ്ങൾ വരുത്തുവാൻ ഓരോരുത്തരും അക്ഷീണപരിശ്രമം നടത്തുകയാണ്.

മലങ്കര ഓർത്തഡോക്സ് സഭയ്ക്കും പുതിയ നൂറ്റാണ്ടിൽ എത്തുമ്പോൾ ഭരണരീതിയിലും സഭയുടെ സമീപനത്തിലും വ്യതിയാനങ്ങൾ വരുത്താതെ നിർവ്വാഹമില്ല. നൂറ്റാണ്ടുകളുടെ പാരമ്പര്യം ഉണ്ടെന്ന് അഭിമാനിച്ചുകൊണ്ടു മാത്രം കാര്യമില്ല. കാലത്തിനൊത്ത് സഭ ഉയരേണ്ടിയിരിക്കുന്നു. സഭയുടെ വളർച്ചയ്ക്കു പകരം വർഷങ്ങളായി വിശ്വാസത്തിന്റെ പേരിൽ കോടതി കയറി സഭയുടെ പുരോഗമനത്തിന് ഉപയോഗിക്കേണ്ടതായ ധനം വക്കീലന്മാർക്കും കോടതിയ്ക്കും കൊടുക്കുന്ന പാരമ്പര്യം ആണ് ഇന്നു നമുക്കുള്ളത്. സഭ ക്രിസ്തുവിന്റെ ശരീരമാണെന്നും നാം മറ്റുള്ളവരെ സ്നേഹിക്കണമെന്നും പ്രസംഗിക്കാറുണ്ട്. എന്നാൽ അത് എത്രമാത്രം നടപ്പിലാക്കുന്നുവെന്ന് കാണിക്കുവാൻ പുതിയ നൂറ്റാണ്ടിൽ സഭയ്ക്ക് കഴിയണം.

പുതിയ നൂറ്റാണ്ടിലേയ്ക്ക് പ്രവേശിക്കുമ്പോൾ സഭാ കേന്ദ്രത്തിലും ഭദ്രാസനതലത്തിലും ശരിയായ രീതിയിൽ ഉള്ള ഭരണം ഏർപ്പെടുത്തണം. അസോസിയേഷൻ തെരഞ്ഞെടുക്കുന്ന വൈദികരെ റമ്പാന്മാരാക്കുകയും ഉടനെ തന്നെ അവരെ മെത്രാന്മാരാക്കുകയും ചെയ്യുന്ന ഇന്നത്തെ രീതിയിൽ അല്പം മാറ്റം വരുത്തുന്നത് അഭികാമ്യമായിരിക്കും. തെരഞ്ഞെടുക്കുന്ന വൈദികരെ ഉടനെ തന്നെ റമ്പാന്മാരാക്കുകയും അതിനുശേഷം, അവർക്ക് ആറുമാസത്തേക്ക് Management, administration, finance, law, computer, research ..........എന്നീ വിഷയങ്ങളിൽ പരിശീലനം കൊടുത്താൽ അവർ മെത്രാന്മാരായി ഭദ്രാസനത്തിന്റെ ഭരണം ഏറ്റെടുക്കുമ്പോൾ ശരിയായ രീതിയിൽ ഭരിക്കുവാൻ സാധിക്കും. ഐ.എ.എസ്. നു തെരഞ്ഞെടുത്താൽ ഉടനെ അവർക്ക് മുസ്സൂറിയിൽ പരിശീലനം നൽകിയതിനുശേഷമാണല്ലോ നിയമനം നടത്തുന്നത്. ഇതുപോലെ നമ്മുടെ മെത്രാന്മാർക്കും ശരിയായ പരിശീലനം കൊടുത്താൽ അവരുടെ ഭരണത്തിന് ഒരു ചിട്ടയും അടുക്കും കാണും. കേരളത്തിൽ സമർത്ഥരായ ആളുകൾ ഉണ്ടല്ലോ ഇങ്ങനെ പരിശീലനം നൽകാൻ. ജാതിമതഭേദമന്യേ കഴിവുള്ളവരെ കൊണ്ട് പരിശീലനം നൽകണം. മേൽപ്പറഞ്ഞ പരിശീലനത്തിന് ശേഷം അടുത്ത മൂന്ന് മാസത്തേക്ക് അവരെ നല്ല സെമിനാരികളിൽ അയച്ച് മികച്ച ധ്യാനഗുരുക്കളാക്കാനുള്ള പരിശീലനം നൽകുന്നത് ഉചിതമായിരിക്കും. മറ്റു സഭകളിലെ പ്രശ്സതരായ ധ്യാനഗുരുക്കളെ ഇതിന് നിയോഗിക്കുന്നതിൽ തെറ്റില്ല. അതുകഴിഞ്ഞ് അടുത്ത മൂന്നു മാസം പരിപൂർണ്ണമായ ദയറാ ജീവിതം നയിച്ചു പ്രാർത്ഥനയിൽ കഴിയുന്നതിനും സ്വയം ഒരുങ്ങുന്നതിനും ദൈവവുമായി കൂടുതൽ അടുക്കുന്നതിനുമുള്ള സമയമായി ചെലവഴിക്കണം. ഈസമയത്ത് ലേഖനങ്ങളും പുസ്തകങ്ങളും എഴുതുവാനുള്ള അവസരം ലഭിക്കും. മേൽപ്പറഞ്ഞ പരിശീലനങ്ങൾ ഒരു വർഷം ലഭിച്ചതിനുശേഷം അവരെ മേൽപ്പട്ടക്കാരായി വാഴിച്ച് ഭദ്രാസനത്തിന്റെ ചുമതല ഏല്പിക്കുന്നത് നന്നായിരിക്കും.

നമ്മുടെ മെത്രാന്മാരുടെ സമയത്തിന്റെ ഒരു നല്ല ശതമാനം ഇപ്പോൾ വിവാഹം, ശവസംസ്കാര ശുശ്രൂഷകളിൽ സംബന്ധിക്കാനാണ് ചെലവഴിക്കുന്നത്. വിവാഹത്തിന് ഒരു മെത്രാനില്ലെങ്കിൽ അത് ഒരു കുറവാണെന്നുള്ള ചിന്തയിലേക്ക് സഭാമക്കൾ എത്തിച്ചേർന്നിട്ടുണ്ട്. നമ്മുടെ സഭമക്കൾ വിദേശത്ത് പോയി ജോലി ചെയ്ത് സാമ്പത്തികസ്ഥിതി മെച്ചപ്പെട്ടപ്പോൾ അവരുടെ പദവിക്ക് മേൽപ്പറഞ്ഞ ശുശ്രൂഷകൾ നടത്താൻ ഒരു മെത്രാച്ചൻ വേണമെന്നുള്ളത് സാധാരണരീതിയായിക്കഴിഞ്ഞു. ഇതിന് ഒരു മാറ്റം അടുത്ത നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഉണ്ടാകണം. പ: കാതോലിക്കാബാവ സഭയുടെ പരമോന്നത പദവി വഹിക്കുന്ന മഹാവ്യക്തിയാണ്. പ: കാതോലിക്കാബാവായും കത്തോലിക്കാ സഭയുടെ പോപ്പും സമന്മാരാണ്. പോപ്പ് ഇങ്ങനെയുള്ള ചടങ്ങുകളിൽ സംബന്ധിക്കാറില്ല. പ: കാതോലിക്കാബാവായെ വിവാഹം, ശവസംസ്കാര ശുശ്രൂഷ എന്നിവ നടത്തുന്നതിന് ക്ഷണിച്ചു കൊണ്ടുപോകുന്നത് അഭികാമ്യമല്ല. അദ്ദേഹം കേന്ദ്രസ്ഥാനത്ത്

ഉണ്ടായിരിക്കണം. കോട്ടയത്ത് താമസിക്കുന്ന പ. പിതാവ് രാവിലെ 10 മണിക്ക് തിരുവനന്തപുരത്തും വൈകിട്ട് നാലുമണിക്ക് എറണാകുളത്തും പിറ്റേ ദിവസം ബാംഗ്ലൂരിലോ ബോംബെയിലോ അവിടെ നിന്നും അന്ന് വൈകിട്ട് ഗൾഫ് രാജ്യങ്ങളിലോ മേൽപ്പറഞ്ഞ കൂദാശകളിൽ നിർബന്ധമായും സംബന്ധിക്കുന്നതിന് ക്ഷണിക്കുന്ന ഇന്നത്തെ രീതി നിർത്തണം. അതുപോലെ നമ്മുടെ മെത്രാന്മാരെ ഇങ്ങനെയുള്ള കൂദാശകളിൽ പങ്കെടുക്കാൻ ക്ഷണിച്ചു കൊണ്ടുപോകുന്ന രീതിയും അവസാനിപ്പിക്കണം. ഒരുപക്ഷെ ഭദ്രാസനത്തിന് ഈ ചടങ്ങുകളിൽ സംബന്ധിക്കുന്നതു കൊണ്ട് വരുമാനം ലഭിക്കുമായിരിക്കും. ഭദ്രാസനമെത്രാപ്പോലീത്തന്മാർ അവരുടെ സാധാരണ ഇടവക സന്ദർശനവേളയിൽ ആ ഇടവകയിൽ ഉണ്ടാകുന്ന വിവാഹശവസംസ്കാരശുശ്രൂഷകൾ നടത്തുന്നതിൽ തെറ്റില്ല. എന്നാൽ ആ ഇടവകയിൽ നിന്നും കേവലം ഒരു കിലോമീറ്റർ അകലത്തിൽ ഉള്ള മറ്റൊരു ഇടവകയിൽ നിന്നും ക്ഷണിച്ചാൽ മേൽപ്പറഞ്ഞ ശുശ്രൂഷകളിൽ സംബന്ധിപ്പാൻ പാടില്ല. വിവാഹവും ശവസംസ്കാര ശുശ്രൂഷകളും നമ്മുടെ വൈദികർ മാത്രം നടത്തുന്ന നടപടി അടുത്ത നൂറ്റാണ്ടിൽ സഭയൊട്ടാകെ നടപ്പിലാക്കാൻ പ. സുന്നഹദോസ് മുൻപോട്ട് വരണം.

അടുത്ത നൂറ്റാണ്ടിൽ സഭ പ്രേഷിതവേലക്ക് കൂടുതൽ ഊന്നൽ കൊടുക്കണം. കേരളത്തിനുവെളിയിൽ ഒരു സെമിനാരിയും മിഷൻ കേന്ദ്രങ്ങളും ഇപ്പോൾ സഭയ്ക്ക് ഉണ്ടെന്നുള്ളത് അഭിമാനകരമാണ്. ഇത് കൂടുതൽ സ്ഥലങ്ങളിലേക്ക് വ്യാപിപ്പിക്കണം. കേവലം ഞായറാഴ്ചത്തെ ആരാധന മാത്രം നടത്തുന്ന വൈദികരുടെ സമീപനരീതിയിൽ മാറ്റം വരുത്തണം. വിദേശത്തുള്ള നമ്മുടെ സഭാമക്കളിൽ നല്ലൊരു വിഭാഗം പെന്തിക്കോസ്തുകാരുടെ ഉപദേശങ്ങൾക്കും അടിമപ്പെട്ടും 'Born again' ആയിട്ടാണ് കഴിയുന്നത്. നമ്മുടെ വൈദികർ അവരുടെ ഇടവകയിലുള്ളവരെ കാണണം. ആത്മികവും ലൗകികവുമായ കാര്യങ്ങളിൽ വേണ്ട ഉപദേശങ്ങൾ കൊടുക്കുകയാണെങ്കിൽ നമ്മുടെ ജനങ്ങൾ മറ്റുള്ളവരുടെ പുറകേ പോകുകയില്ല. നമ്മുടെ വൈദികർ അവരുടെ ഇടവകയിൽ ഉള്ളവരെ മാത്രം കാണുന്ന രീതിയിലും മാറ്റം വരണം. പെന്തിക്കോസ്തുകാരും യഹോവാസാക്ഷികളും നമ്മുടെ അടുക്കലേക്ക് വരുന്നതുപോലെ നാം മറ്റുള്ളവരുടെ സമീപത്തേക്ക് പോകണം.

ഇൻഡ്യക്ക് വെളിയിൽ നമുക്ക് പല പള്ളികളുമുണ്ട്. സുവിശേഷം നമ്മുടെ ആളുകളിൽ മാത്രം ഒതുക്കാതെ മറ്റുള്ളവരിലേക്ക് വ്യാപരിക്കണം. ഗ്രീക്ക്, കോപ്ടിക് ഓർത്തഡോക്സ് വിഭാഗങ്ങൾ സൗത്ത് ആഫ്രിക്കയിൽ ഉണ്ട്. അവരുടെ ആളുകൾ ആത്മീയകാര്യങ്ങൾ നോക്കുന്നതിനു പുറമേ കറുത്തവർഗ്ഗക്കാരുടെ ഇടയിലും അവർ സുവിശേഷം പ്രചരിപ്പിക്കുന്നുണ്ട്. കറുത്ത വിഭാഗത്തിൽപ്പെട്ടവരിൽ വൈദികരുമുണ്ട്. നമ്മുടെ സഭയും വിദേശരാജ്യങ്ങളിലെ ജനങ്ങളെ കൂടി നമ്മുടെ വിശ്വാസത്തിൽ കൊണ്ടുവരുവാൻ ശ്രമിക്കണം. നമ്മുടെ അനേകം വൈദികർ അമേരിക്കയിൽ ഉണ്ടല്ലോ. എത്ര അമേരിക്കൻ പൗരന്മാരെ (വെള്ളവർഗ്ഗക്കാരെ) നമ്മുടെ വിശ്വാസത്തിൽ കൊണ്ടുവന്നിട്ടുണ്ട് എന്നു ചോദ്യം ഇന്നും പ്രസ്തമാണ്. ദിവസംതോറും സഭകൾ ഉണ്ടാകുന്ന സ്ഥലമാണ് അമേരിക്ക. അടുത്ത നൂറ്റാണ്ടിൽ വെള്ളക്കാരിൽ നിന്നു പട്ടക്കാരും മേൽപ്പട്ടക്കാരും സഭയ്ക്ക് ഉണ്ടാകണം. അമേരിക്കയിലേക്ക് ധനാർജനത്തിനും പഠനത്തിനുമായി മാത്രം പോകുന്ന രീതിയിലും മാറ്റം വരണം.

പട്ടക്കാരും മേല്പട്ടക്കാരും അവരുടെ ജീവിതകാലം മുഴുവൻ അവരുടെ ഭരണസീമയിൽപ്പെട്ട സ്ഥലങ്ങളിൽ മാത്രം ശുശ്രൂഷിക്കുന്ന രീതിക്കും മാറ്റം വരണം. മറ്റു സഭകളിൽ ഒരു പ്രായപരിധി കഴിയുമ്പോൾ പെൻഷൻ നല്കി വൈദികരെയും മേൽപ്പട്ടക്കാരെയും മാറ്റിനിർത്തുന്ന രീതി നമ്മുടെ സഭയിലും ഉണ്ടാകണം. പുതിയ തലമുറ ഭരണം ഏറ്റെടുക്കട്ടെ. അവരുടെ കഴിവുകൾ വളർന്ന് വരുന്ന യുവതലമുറയുടെ ആത്മികപോഷണത്തിനായി പ്രയോജനപ്പെടുത്തണം.

തിരുവനന്തപുരം, ഡൽഹി മുതലായ തലസ്ഥാനകേന്ദ്രങ്ങളിലെ മെത്രാപ്പോലീത്താന്മാർക്ക് അതതു സ്ഥലത്തുള്ള ഭരണാധികാരികളുമായി കൂടുതൽ അടുത്ത് ഇടപെടുന്നതിനും തന്മൂലം സഭയുടെ പ്രതിഛായ മെച്ചപ്പെടുത്തുന്നതിനും സാധിക്കണം. കാലം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ്സിനെപ്പോലെ കഴിവുള്ളവർ ആയിരിക്കണം. ഇൻഡ്യയിലും വിദേശരാജ്യങ്ങളിലുമുള്ള നമ്മുടെ സഭയിലേയും മാർത്തോമ്മാ സഭയിലേയും ആളുകൾ ആത്മിക കാര്യങ്ങളിൽ ഇടപെടുന്നത് നേരിൽ കാണുവാൻ പല അവസരങ്ങൾ ഈ ലേഖകന് ലഭിച്ചിട്ടുണ്ട്. മാർത്തോമ്മാ സഭയിലെ ആരാധനാ കേന്ദ്രങ്ങളും അതിനോട് ചേർന്ന വിവിധ സംഘടനകളും ചിട്ടയോടും ആത്മാർത്ഥതയോടും പെരുമാറുമ്പോൾ നമ്മുടെ സഭാംഗങ്ങൾ ഒരു ചടങ്ങിനുമാത്രം ദേവാലയത്തിലെ ആരാധനയിലും അതിനോടു ചേർന്ന പ്രവർത്തനസരണികളിലും ഇടപെടുന്നതായിട്ടാണ് കാണുന്നത്. ആളുകളെ ഏകോപിപ്പിക്കുന്നതിലും പ്രവർത്തിപ്പിക്കുന്നതിലും മാർത്തോമ്മാ സഭയിലെ വൈദികർക്കുള്ള കഴിവ് പ്രശംസനീയമാണ്. അവരെപ്പോലെ നമ്മുടെ വൈദികർ മുൻകൈയെടുത്ത് പ്രവർത്തിക്കുവാനുള്ള പരിശീലനം സഭാ കേന്ദ്രവും ഭദ്രാസനകേന്ദ്രങ്ങളും അടുത്ത നൂറ്റാണ്ടിലേക്ക് കടക്കുന്നതിന് മുൻപ് നൽകുന്നത് ഉചിതമായിരിക്കും. കഴിഞ്ഞ കാലങ്ങളിലെ തെറ്റുകൾ തിരുത്തി പുതിയ നൂറ്റാണ്ടിൽ പുതിയ വീക്ഷണത്തോടും വീറോടും സഭയാകമാനം പ്രവർത്തിക്കുവാൻ ഓരോ ഇടവകയിലും ഭദ്രാസനങ്ങളിലും സഭാ കേന്ദ്രത്തിലും വ്യക്തമായ തീരുമാനവും ത്രിവത്സര പദ്ധതിയും strategic plan, mission, vision എന്നിവ ഉണ്ടാവണം. അവയ്ക്കു കൂടുതൽ ഊന്നൽ നൽകി മുൻപോട്ടു പോകുവാൻ വേണ്ട സംവിധാനങ്ങളും സഭാടിസ്ഥാനത്തിൽ ഉണ്ടാവണം.

○

# നിഖ്യായിൽ നിന്ന് ഹരാരയിലേക്കും...
# ഹരാരയിൽ നിന്ന് നിഖ്യായിലേക്കും...

ഫാ. എം.എസ്. സ്ക്കറിയ

ആഫ്രിക്കയിലെ സിബ്ബാംവേയുടെ തലസ്ഥാനമായ ഹരാരയിൽ ഈ ഡിസംബർ 3 മുതൽ 14 വരെ നടക്കുന്ന അഖിലലോക സഭാകൗൺസിലിന്റെ എട്ടാമത് ജനറൽ അസംബ്ലിയിൽ ഓർത്തഡോക്സ് സഭകളുടെ ആഹ്വാനം, പുതിയ നൂറ്റാണ്ട് ആരംഭത്തോടെയെങ്കിലും ഉയിർപ്പു പെരുനാളുകൾ ആഘോഷിക്കുന്നതിന് എ.ഡി. 325ൽ കൂടിയ സുന്നഹദോസിലേക്കും തിരിഞ്ഞുനോക്കുക എന്നതാണ്. പാശ്ചാത്യശഭകൾ ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ച് ഉയിർപ്പുപെരുനാൾ ആചരിക്കുമ്പോൾ പൗരസ്ത്യസഭകൾ പല രാജ്യങ്ങളിലും പല കലണ്ടറുകൾ ഉപയോഗിക്കുന്നതുകൊണ്ട് വ്യത്യസ്ത തീയതികളിൽ ആഘോഷിക്കുന്നു.

### നമ്മുടെ സഭയിൽ നിലവിലുള്ള കലണ്ടർ

മറ്റു ഓർത്തഡോക്സ് സഭകളെപ്പോലെ നമ്മുടെ സഭയിലും പ്രാബല്യത്തിലിരുന്നത് ജൂലിയൻ കലണ്ടറാണ്. ഭാരതത്തിലെ പാശ്ചാത്യസഭകൾ സ്വീകരിക്കുന്നത് ഗ്രീഗോറിയൻ കലണ്ടറാണ്. രണ്ടു വ്യത്യസ്ത കലണ്ടറുകൾ നിലവിലുള്ളതിനാൽ ക്രിസ്ത്യാനികളുടെ പ്രധാന ദിവസങ്ങളായ ക്രിസ്മസിനും ദുഃഖവെള്ളിയാഴ്ചയും പൊതു അവധി നൽകുന്നതിന് ഗവൺമെന്റ് പ്രായോഗികമായ ബുദ്ധിമുട്ടുകൾ നേരിട്ടു. ഗവൺമെന്റിന്റ സമ്മർദ്ദം ഭാരതത്തിലെ മറ്റു സഭകളുമായിട്ടുള്ള സാഹോദര്യ ബന്ധം എന്നിവയുടെ അടിസ്ഥാനത്തിൽ പ്രത്യേക സാഹചര്യങ്ങളിൽ 1953 ലാണ് ജൂലിയൻ കലണ്ടറിൽ നിന്നും ഗ്രീഗോറിയൻ കലണ്ടറിലേക്ക് മാറിയത്. ഇന്നും തൃശ്ശൂർ കേന്ദ്രമായുള്ള കിഴക്കൻ സുറിയാനി സഭ (കൽദായ) ജൂലിയൻ കലണ്ടറാണ് ഉപയോഗിക്കുന്നത്.

### ഉയിർപ്പിന്റെ പ്രാധാന്യം എന്ത്?

ക്രിസ്തീയ സഭയുടെ കാതലായ വിശ്വാസങ്ങളിൽ പരമപ്രധാന്യം അർഹിക്കുന്നതാണ് കർത്താവിന്റെ പുനരുദ്ധാനം. 1കൊരി. 15: 12-14, 1 പത്രൊ. 1: 3-5.

ഒരു യുഗപ്പിറവിയുടെ ആരംഭം കുറിച്ച പുനരുദ്ധാനമാണ് അപ്പോസ്തോലന്മാരുടെ പ്രസംഗത്തിന്റെയും പ്രവർത്തനങ്ങളുടേയും അടിസ്ഥാന തത്വം. അഥവാ പ്രേരണ ശക്തി.

1. കൊരി. 15:1-7, അപ്പോസ്തോലപ്രവൃത്തികൾ 2:22-36, 1 പത്രൊ: 1:3

ആദിമസഭയുടെ ആരാധന കേന്ദ്രീകരിച്ചിരിക്കുന്നത് കർത്താവിന്റെ കഷ്ടാനുഭവം ക്രൂശുമരണം, ഉയിർപ്പ്, എന്നിവയിൽ സാക്ഷാത്കരിക്കപ്പെട്ടിട്ടുള്ള ദൈവികസ്നേഹത്തിന്റെയും അനുരഞ്ജനത്തിന്റെയും അടിസ്ഥാനത്തിലായിരുന്നു.

വാരാരംഭദിനമായ ഞായറാഴ്ച ' എട്ടാം' ദിനമായി പ്രധാന ആരാധനാ ദിനമായത് കർത്താവിന്റെ ഉയിർപ്പ് ഉണ്ടായതുകൊണ്ടാണ്. വി.യോഹ. 20:1, അപ്പോസ്തോലപ്രവൃത്തി 20:7 ഈ ഉത്ഥാനദിനത്തിൽ ആരംഭിച്ച പുതിയസൃഷ്ടിയുടെ ആത്യന്തികമായ സഫലീകരണം സഭയുടെ വിശ്വാസത്തെയും വിശ്വാസികളുടെ പ്രത്യാശാധിഷ്ഠിതമായ ജീവിതശൈലിയേയും സമന്വയിപ്പിച്ചു നിർത്തുന്നു.

### എന്താണ് നിഖ്യാ സുന്നഹദോസിന്റെ പ്രാധാന്യം

പുതിയ നിയമത്തിൽ കർത്താവിന്റെ ക്രൂശുമരണവും ഉയിർത്തെഴുന്നേൽപ്പും ചരിത്രപരമായി യഹൂദന്മാരുടെ പെസഹാ പെരുനാളുമായി ബന്ധപ്പെട്ടിരിക്കുന്നു. സമവീക്ഷണ സുവിശേഷങ്ങളിൽ കർത്താവിന്റെ തിരുവത്താഴം പെസഹാഭക്ഷണവും അതിനടുത്ത ദിവസം ക്രൂശുമരണവുമായിട്ടാണ് രേഖപ്പെടുത്തിയിക്കുന്നത്. വി. യോഹന്നാന്റെ സുവിശേഷത്തിൽ പെസഹാകുഞ്ഞാട് അറുകപ്പെടുന്ന ദിവസം തന്നെ കർത്താവ് ലോകത്തിന്റെ പാപപരിഹാരാർത്ഥം ക്രൂശിന്മേൽ ബലിയായി അർപ്പിക്കപ്പെട്ടു.

രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ഉയിർപ്പു പെരുനാൾ യെഹൂദന്മാരുടെ പെസഹാപെരുന്നാളിനു ശേഷം വരുന്ന ഞായറാഴ്ചയായി ആഘോഷിച്ചിരുന്നെങ്കിലും ചിലസ്ഥലങ്ങളിൽ പെസഹാ പെരുനാൾ ദിവസം തന്നെ, ദിവസ വ്യത്യാസമില്ലാതെ ആഘോഷിച്ചിരുന്നു. ഈ പതിവുമാറ്റി യെഹൂദന്മാരുടെ പെസഹാപെരുന്നാളിന് ശേഷം വരുന്ന പൂർണ്ണ ചന്ദ്രദിനത്തിനുശേഷം (പൗർണ്ണമി) ഞായറാഴ്ച ഉയിർപ്പു പെരുന്നാൾ ആഘോഷിക്കുന്നതിന് തീരുമാനമായത് നിഖ്യായിലാണ്.

### നിലവിലുള്ള കലണ്ടറുകൾ

എന്നാൽ കാലക്രമേണ കർത്താവിന്റെ ക്രൂശ്മരണം, ഉയിർപ്പും തീയതികളുടെ അടിസ്ഥാനത്തിൽ വിവിധ കലണ്ടറുകൾ പ്രാബല്യത്തിലായി. സൂര്യ ചന്ദ്ര കാലഗതിയനുസരിച്ച് സമയകാലങ്ങളെ നിർണ്ണയിക്കുന്ന പതിവ് സങ്കീർത്തനക്കാരൻ രേഖപ്പെടുത്തിയിട്ടുള്ളത്. (സങ്കീ. 104: 19,136:8-9) ഈ കലണ്ടറുകളുടെ രൂപീകരണത്തിന് സഹായിച്ചിട്ടുണ്ട്.

### ജ്യോതി ശാസ്ത്രിക സൗര്യ കലണ്ടർ

ഭൂമി സൂര്യനെ ഒരു പ്രാവശ്യം ചുറ്റുന്നതിന്, എടുക്കുന്നകാലത്തെ അടിസ്ഥാനമാക്കിയാണ് ഈകലണ്ടർ. ഒരു പ്രാവശ്യം ചുറ്റുന്നതിന് 365 ദിവസവും 5 മണിക്കൂറും 48മിനിറ്റും 48സെക്കൻഡും ആവശ്യമെങ്കിൽ 10,000 വർഷത്തിൽ 3, 652,419 ദിവസങ്ങൾ വേണ്ടി വരും. നീണ്ടകാലത്തേയ്ക്ക് ആവശ്യമായ കലണ്ടർ നിർണ്ണയിക്കുമ്പോൾ ന്യൂനതകളുണ്ടാകുന്നു. ഉദാഹര

ണമായി 100,000 വർഷത്തേയും ഏകദേശം 36,524,190 ദിവസങ്ങളുടെയും അടുത്തേ ആവശ്യമായിട്ടുള്ളൂ. ചില ശാസ്ത്രഞ്ജന്മാരുടെ അഭിപ്രായത്തിൽ ഭൂമിസൂര്യനെ ചുറ്റുന്ന സഞ്ചാരവേഗത്തിനു അതതുകാലങ്ങളിൽ വ്യത്യാസം ഉണ്ടാകാറുണ്ട്. അതിനാൽ ഈ കണക്കുകൂട്ടൽ അനുസരിച്ച് അപാകതയില്ലാത്ത സൂക്ഷ്മമായ കലണ്ടർ ഉണ്ടാക്കുന്നതിനുള്ള പ്രായോഗികത ചോദ്യം ചെയ്യപ്പെടുന്നു.

### ജൂലിയൻ കലണ്ടർ

റോമാ ചക്രവർത്തിയായിരുന്ന ജൂലിയസ് സീസർ (46 B.C) രൂപം നൽകിയ റോമ്മാ കലണ്ടർ, കാലോചിതമായി പരിഷ്കരിച്ച് നിഖ്യാ സുന്നഹദോസിൽ അംഗീകരിച്ച ആകമാന സഭയിലെ ആദ്യ കലണ്ടറാണ് ജൂലിയൻ കലണ്ടർ. ഈ കലണ്ടർ ഉപയോഗിക്കുന്ന സഭകൾ: റഷ്യൻ, സേർബിയൻ, ജോർ‌ജ്ജിയ, മൗണ്ട് ആതോസിലെ സന്യാസ സമൂഹം, ഗ്രീക്ക് റുമേനിയാ, ബൾഗേറിയ എന്നീ സഭകളിൽ ഭാഗികമായി നിലനില്ക്കുന്നു. ജൂലിയൻ കലണ്ടർ അനുസരിച്ച് ഒരു വർഷത്തിൽ 365.25 ദിവസം കണക്കാക്കുന്നതിനാൽ മറ്റു കലണ്ടറുമായി 13 ദിവസത്തെ വ്യത്യാസമുണ്ട് ഉയിർപ്പു പെരുന്നാളിന്.

### ഗ്രീഗോറിയൻ കലണ്ടർ

ജൂലിയൻ കലണ്ടറിലെ അപാകതകൾ പരിഹരിക്കുന്നതിന് റോമ്മാ പാപ്പായായിരുന്ന ഗ്രിഗറി (പതിമൂന്നാമൻ) 1582ൽ രൂപം നൽകിയതാണ് ഗ്രീഗോറിയൻ കലണ്ടർ. ഇത് പാശ്ചാത്യ സഭയിൽ പ്രാബല്യമായതോടുകൂടി ഭരണകർത്താക്കളുടെ അംഗീകാരവും നേടി. ഒരു വർഷത്തിൽ 365-245 ദിവസങ്ങൾ കണക്കാക്കുന്നതുകൊണ്ട് ഈ കലണ്ടറിനും ഭാഗികമായ ന്യൂനതകളുണ്ട്. വേദപുസ്തക സംഭവങ്ങൾ വേദശാസ്ത്രത്തിനും പ്രാധാന്യം നൽകുന്നതിനേക്കാൾ ഉപരിയായി ജ്യോതിശാസ്ത്രത്തിന് പ്രാധാന്യംനൽകിയിട്ടുണ്ട് എങ്കിലും ആധുനിക പണ്ഡിതന്മാർ ഈ കലണ്ടറിൻെറ സമയകാലമാനങ്ങളിൽ സംതൃപ്തരല്ല.

### മെലിത്തിയൻ കലണ്ടർ

ഇത് പുതിയ കലണ്ടർ അല്ലെങ്കിൽ തിരുത്തപ്പെട്ട കലണ്ടർ എന്നാണറിയപ്പെടുന്നത്. കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കീസായിരുന്ന മിലിത്തിയോസ് ആണ് ഇതിൻെറ ആസൂത്രകൻ. 1924 ലാണ് ഗ്രീക്ക് സഭ ഈ കലണ്ടർ സ്വീകരിച്ചത്. കുസ്തന്തീനോസ് പോലീസ് അന്ത്യോഖ്യ, അലക്സാന്ത്രിയ പാത്രിക്കീസുമാർ മെലിത്തിയൻ കലണ്ടർ അംഗീകരിച്ചതുകൊണ്ട് ആ സഭകളിലും റുമേനിയാ, ബൾഗേറിയാ, ഫിൻലാൻഡ്, പോളണ്ട് ചെക്കോസ്ലോവാക്യ, അമ്മേരിക്കാ തുടങ്ങിയ രാജ്യങ്ങളിലെ ഓർത്തഡോക്സ് സഭകളിലും പ്രാബല്യത്തിലായി. മെലിത്തിയൻ കലണ്ടറും ഗ്രീഗോറിയൻ കലണ്ടറും തമ്മിൽ നേരിയ വ്യത്യാസമുണ്ടെങ്കിലും അടുത്ത 800 വർഷത്തെയ്ക്ക് സമാന്തരമായി നിലനില്കും.1900 ൽ നിർണ്ണയിക്കപ്പെട്ട മെലിത്തിയൻ കലണ്ടർ ഒരുവർഷത്തെ 365.2422 ദിവസങ്ങളായിട്ടാണ് കണക്കാക്കിയിരിക്കുന്നത്. ഈ കലണ്ടറുകൾ എല്ലാംതന്നെ ഭൂമിസൂര്യനെ പ്രദക്ഷിണം ചെയ്യുന്നതിനെ അടിസ്ഥാനപ്പെടുത്തി ഉണ്ടാക്കിയിട്ടുള്ളതാണ്

### ലൂണാർ കലണ്ടർ

ചന്ദ്രൻ ഭൂമിയെ ചുറ്റുന്നതിനെ ആടിസ്ഥാനമാക്കി രൂപവൽകൃതമായ ലൂണാർ കലണ്ടർ അനുസരിച്ചു ഏകദേശം 29 ദിവസം 6 മണിക്കൂറോ.29 ദിവസം 20 മണിക്കൂറോ ആവശ്യമാണ് ഒരു ചന്ദ്രമാസത്തിന്. എന്നാൽ ജ്യോതിശാസ്ത്രജ്ഞന്മാരുടെ ആധുനിക സാങ്കേതികവിദ്യ പ്രകാരം 29.530588 ദിവസങ്ങളോ, അല്ലെങ്കിൽ 29 ദിവസം 12 മണിക്കൂർ 44 മിനിറ്റ് 2.8 സെക്കൻെറ് ആയി കണക്കാക്കുന്നു. അതിൻ പ്രകാരം 12 ചന്ദ്രമാസങ്ങൾ അടങ്ങുന്ന ഒരു വർഷത്തിന് ഏകദേശം 354 ദിവസങ്ങളേ ആവശ്യമായുള്ളൂ.സൊളാർ,വർഷത്തേയും ലൂണാർ വർഷത്തേയും തമ്മിൽ രമ്യപ്പെടുത്തുന്നതിന് (യോജിപ്പിക്കുവാൻ) ഗുണന സംഖ്യയോ ഭിന്നസംഖ്യയിൽ ഛേദമോ ഇല്ലാത്തതിനാൽ രണ്ടുകണക്കുകൂട്ടലുകളും വ്യത്യസ്തമായി നിലനിൽക്കുന്നു.

### നിഖ്യാസുന്നഹദോസിൻെറ പ്രസക്തി എന്താണ്

ഉയിർപ്പ് പെരുന്നാൾ നിശ്ചയിക്കുന്നതിന് സോളാർ,ലൂണാർ കലണ്ടറുകൾ തമ്മിലുള്ള പൊരുത്തം ആവശ്യമാണ്.നിഖ്യാസുന്നഹദോസിലെ പിതാക്കന്മാർ ഈ പ്രശ്നത്തിനു പരിഹാരം കണ്ടത് യേശുക്രിസ്തുവിൻെറ ജീവിതകാലസംഭവങ്ങളേയും സൃഷ്ടിചരിത്രത്തെയും യോജിപ്പിച്ചുകൊണ്ടാണ്. അതോടൊപ്പം ജ്യോതിശാസ്ത്രത്തിനും പ്രാധാന്യം നല്കി.

1. വസന്തകാല രാവും പകലും തുല്യമായ ദിവസം മാർച്ച് 21
2. മാർച്ച് 21ന് ശേഷമുള്ള ആദ്യത്തെ പൂർണ്ണചന്ദ്ര ദിവസം.
3. പൗർണ്ണമിക്കുശേഷമുള്ള ആദ്യത്തെ ഞായറാഴ്ച ഉയിർപ്പുപെരുന്നാൾ ദിവസമായി നിശ്ചയിച്ചു. ക്രൂശുമരണത്തിനുശേഷമുള്ള മൂന്നാം ദിവസമായ ആഴ്ചയുടെ ആദ്യ ദിവസം(വി. മത്തായി28:1)

### ഉയിർപ്പുദിവസം നിശ്ചയിച്ചതിലെ വേദശാസ്ത്രം

നിഖ്യാ സുന്നഹദോസിൽ സംബന്ധിച്ച പിതാക്കന്മാരെ ചിന്തിപ്പിച്ച ചോദ്യമാണ് കർത്താവിൻെറ പുനരുത്ഥാന സമയത്തിന്, ദിവസത്തിന് എന്ത് പ്രത്യേകതയാണുള്ളത്. വി. സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നത് അനുസരിച്ച് ക്രൂശുമരണസമയത്തെക്കുറിച്ച് കർത്താവിന് അറിയാമായിരുന്നു. പലപ്പോഴും യഹൂദന്മാർക്ക് തന്നെ ബന്ധിക്കുന്നതിന് അവസരങ്ങൾ ഉണ്ടായിരുന്നെങ്കിലും ആ സമയങ്ങളിലൊക്കെ തന്നെ പിടികൊടുക്കുന്നതിനോ ക്രൂശിക്കുന്നതിനോ അവസരം കൊടുക്കാതെ കർത്താവ് തന്നെ ഒഴിഞ്ഞുമാറിയിട്ടുണ്ട്. സമയം ആയപ്പോൾ അദ്ദേഹം തന്നെ കല്പിച്ചു ഇതാ സമയം ആയിരിക്കുന്നു. (വി.യോഹന്നാൻ 12:23, 17:1) ലോക ആരംഭത്തിൻെറ ആദ്യാഴ്ചയും വാരാന്ത്യത്തിലെ കർത്താവിൻെറ ക്രൂശുമരണവും തുടർന്നുള്ള ഉയിർപ്പും

കലണ്ടർ രൂപവൽകരണത്തിന് പിതാക്കന്മാരെ സ്വാധീനിച്ചു. ആദ്യ ആഴ്ച സൃഷ്ടിയുടെ വാരമാണ്. അതുപോലെ പ്രാധാന്യം അർഹിക്കുന്ന ആഴ്ചയാണ് കർത്താവിൻെറ ക്രൂശുമരണത്തിൻെറയും ഉയിർപ്പിൻെറയും ആഴ്ച. ഈ രണ്ടു വാരങ്ങൾ തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. സൃഷ്ടിയിലെ ആദ്യദിവസം വസന്തകാലത്തെ രാവും പകലും തുല്യമായ ദിവസമായിരുന്നു. സൃഷ്ടിയുടെ നാലാം ദിവസം പൂർണ്ണചന്ദ്രദിവസമായിരുന്നു. (പൗർണ്ണമി) ഉല്പത്തി 1:16. ചന്ദ്രൻ ഉണ്ടായത് പൂർണ്ണചന്ദ്രനായിട്ടാണ്. ആദ്യം മനുഷ്യനെ സൃഷ്ടിച്ചു. ഉല്പത്തി. 1:26-31. വെള്ളിയാഴ്ച മനുഷ്യൻ സൃഷ്ടിക്കപ്പെട്ടു. വെള്ളിയാഴ്ച തന്നെ മനുഷ്യൻ പാപത്തിൽ വീണുപോയി (ദുഃഖവെള്ളിയാഴ്ച സെദറായിൽ) കർത്താവിൻെറ ക്രൂശുമരണം, ഉയിർപ്പ് പുതിയ സൃഷ്ടിയുടെ ആരംഭമാണ്. ആദ്യ സൃഷ്ടിയിലെ മനുഷ്യൻെറ സൃഷ്ടിക്കും അവൻെറ വീഴ്ചയ്ക്കും മുമ്പായി പൗർണ്ണമി ഉണ്ടായിരുന്നതുപോലെ വീഴ്ചയിലായ മനുഷ്യൻെറ പാപപരിഹാരാർത്ഥം കർത്താവ് ക്രൂശിൽ തറയ്ക്കപ്പെടുന്നതിനു മുമ്പായി പൗർണ്ണമി അനിവാര്യമാണ്. ആദ്യ സൃഷ്ടിയിൽ ഏഴാം ദിവസം ദൈവം വിശ്രമിച്ചെങ്കിൽ (ഉല്പ:2:2) പുതിയ സൃഷ്ടിയിൽ ഏഴാം ദിവസം ശനിയാഴ്ച കർത്താവ് വിശ്രമിച്ചു. 'എട്ടാം' ദിവസം ഉത്ഥാനം ചെയ്ത് പുതിയ സൃഷ്ടിക്ക് ആദ്യദിവസമായിലോകത്തിന് സൂര്യനായി (ഉല്പത്തി: 1:3) ലോകത്തിൻെറ പ്രകാശമായിത്തീർന്നു. പിതാക്കന്മാരുടെ ചിന്തയിൽ കർത്താവിൻെറ രക്ഷാപ്രവർത്തനങ്ങളായ ക്രൂശുമരണം, ഉയിർപ്പിലൂടെ മാനവരാശിക്കും സൃഷ്ടിക്കും ലഭിച്ച രക്ഷയുംസ്വാതന്ത്ര്യവും പൂർണ്ണതയിലേക്ക് നയിച്ച് പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടുത്തുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ നിന്ന് വേറിട്ട് നിന്നുകൊണ്ട് ആ രൂപാന്തരത്തെ പൂർണ്ണമായി മനസ്സിലാക്കുവാൻ പ്രയാസമാണ്. അതുപോലെ നിഖ്യായിൽ അംഗീകരിക്കപ്പെട്ട കലണ്ടർ പ്രകാരം വേദപുസ്തക സംഭവങ്ങളായ യഹൂദന്മാരുടെ പെസഹാ പെരുന്നാളിനെയും പുതിയ പെസഹാകുഞ്ഞാടായ കർത്താവിനെയും തമ്മിൽ യോജിപ്പിച്ചു. (പുറപ്പാട്: 12:8, ലേവ്യ 23:5, സംഖ്യ: 28:16, ആവ.16: 1-2, 1 കൊരി. 5:7) വിശുദ്ധ ആഴ്ചയിൽ (കഷ്ടാനുഭവ ആഴ്ചയിൽ) സൂര്യനും പൂർണ്ണ ചന്ദ്രനും ഒന്നുചേർന്ന് ദൈവത്തെ സ്തുതിക്കുന്നു. മഹത്വപ്പെടുത്തുന്നു. ഈ കലണ്ടർ പ്രകാരം.

**നിഖ്യായിലേയ്ക്ക് എന്തിന് തിരിഞ്ഞുനോക്കുന്നു.**

ഗ്രീഗോറിയൻ കലണ്ടർ അനുസരിച്ച് 1851നും 1950നും ഇടയ്ക്ക്, 15 പ്രാവശ്യമെങ്കിലും യഹൂദന്മാരുടെ പെസഹായുമായി ഉയിർപ്പുപെരുന്നാൾ ആഘോഷിക്കാനായി എ.എൻ. സെലിനസ്ഖി എന്ന റഷ്യൻ പണ്ഡിതൻ രേഖപ്പെടുത്തിയിട്ടുണ്ട്. ഗ്രീഗോറിയൻ കലണ്ടറിൻെറ കണക്കുകൂട്ടലിൽ വേദപുസ്തകാടിസ്ഥാനമായ യഹൂദ പെസഹാ പെരുന്നാളിനെ കർത്താവിൻെറ ക്രൂശുമരണം, ഉയിർപ്പുമായി ബന്ധപ്പെടുത്തുന്നതിൽ പരാജയപ്പെട്ടതും, വേദപുസ്തകത്തിന് അർഹമായ പ്രാധാന്യംനല്കാത്തതുമാണ് ഓർത്തഡോക്സ് സഭകൾക്ക് ഗ്രീഗോറിയൻ കലണ്ടറിനോടുള്ള പ്രധാന വിയോജിപ്പ്. ചില പ്രത്യേക സാഹചര്യത്തിൽ ഇന്ത്യ,അർമീനിയൻ ഓർത്തഡോക്സ് സഭകൾ, ഗ്രീഗോറിയൻ കലണ്ടർ സ്വീകരിച്ചിട്ടുള്ളത് വിസ്മരിക്കുന്നില്ല. ഗ്രീഗോറിയൻ കലണ്ടർ ഉപയോഗിക്കുന്ന രാജ്യങ്ങളിലെ പൗരസ്ത്യസഭകൾക്ക് പൊതുഅവധി ദിവസങ്ങളായ ദുഃഖവെള്ളിയാഴ്ച ഉയിർപ്പുപെരുനാൾ ആഘോഷങ്ങൾക്ക് അവധി ലഭിക്കാത്തതിലുള്ള ബുദ്ധിമുട്ട് പരിഗണിക്കേണ്ടതാണ്. നിഖ്യായിൽ രൂപം നല്കിയ ആദ്യ കലണ്ടർ ആദിമ സഭയുടെ ഐക്യത്തെ നിലനിർത്തി എങ്കിൽ ആ തത്വത്തെ അടിസ്ഥാനമാക്കിയുള്ള കലണ്ടർ പ്രകാരമുള്ള ഉയിർപ്പുപെരുന്നാൾ, സന്തോഷത്തിൻെറ പെരുനാൾ ആഘോഷം ഓർത്തഡോക്സ്കാർ തമ്മിലുള്ള യോജിപ്പിനും ലോകസഭകൾ തമ്മിലുള്ള ഐക്യത്തിനും സഹായിക്കും.

**ഓർത്തഡോക്സ് സഭകളുടെ നിർദ്ദേശം.**

1. ഉയിർപ്പ് പെരുനാൾ നിർണ്ണയിക്കുന്നതിന് നിഖ്യാ സുന്നഹദോസിൽ ഉപയോഗിച്ച മാനദണ്ഡം നിലനിർത്തണം
2. രാവും പകലും തുല്യമായ ദിവസവും അതേതുടർന്നുള്ള പൗർണ്ണമിയും ആധുനിക സാങ്കേതിക വിദ്യകൾ ഉപയോഗിച്ച് ശാസ്ത്രീയമായി നിശ്ചയിക്കുക.
3. കർത്താവിൻെറ ക്രൂശുമരണവും ഉയിർപ്പും നടന്നത് യരൂശലേമിൽ ആയതുകൊണ്ട് യരുശലേമിലെ ധ്രുവരേഖയെ കൂടികണക്കിലെടുത്തുവേണം കലണ്ടർ നിശ്ചയിക്കുവാൻ.

എ.ഡി. 325-ൽ നിഖ്യായിൽ കൂടിയത് ആകമാന സുന്നഹദോസായിരുന്നു. ഒരേ വിശ്വാസമുള്ള ആകമാന സഭ. ഹരാരയിൽ നടക്കുന്ന സഭകളുടെ ലോക കൗൺസിലിൽ ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുമായി 326- സഭയുടെ പ്രതിനിധികൾ പങ്കടുക്കുന്നതിൽ ഓർത്തഡോക്സ് സഭകളുടെ എണ്ണം 22 ആയി പരിമിതപ്പെടുത്തുന്നു. ഉയിർപ്പു പെരുന്നാളിന് ഓർത്തഡോക്സ് സഭകൾ നല്കുന്ന പ്രാധാന്യം പ്രൊട്ടസ്റ്റൻെറുസഭകൾ നല്കാത്തതുകൊണ്ട്. നിഖ്യായിലെ മാനദണ്ഡം അടിസ്ഥാനമാക്കിയുള്ള പൊതു കലണ്ടറിനോടുള്ള അവരുടെ സമീപനം ചോദ്യ ചിഹ്നമായി നിൽക്കുന്നു.

പുസ്തക പരിചയം

# ക്രൈസ്തവ പൗരോഹിത്യം ഓർത്തഡോക്സ് വീക്ഷണത്തിൽ: സഭാ പിതാക്കന്മാരുടെ ലിഖിതങ്ങളും ഭാഷ്യങ്ങളും

ഡോ. കുര്യാക്കോസ് തോട്ടുപുറം കോർ എപ്പിസ്ക്കോപ്പാ

ക്രൈസ്തവ പൗരോഹിത്യത്തിന്റെ തായ്‌വേരുകൾ സഭാ പിതാക്കന്മാരുടെ രചനകളിൽ നിന്നു കണ്ടെടുത്തു ഡോ. കുര്യാക്കോസ് തോട്ടുപുറം കോർ എപ്പിസ്കോപ്പ് "ക്രൈസ്തവ പൗരോഹിത്യം ഓർത്തഡോക്സ് വീക്ഷണത്തിൽ" എന്ന ഗ്രന്ഥത്തിൽ അവതരിപ്പിക്കുന്നു. സഭയുടെ പൗരോഹിത്യശാസ്ത്രം ഒന്നു മുതൽ എട്ടുവരെയുള്ള നൂറ്റാണ്ടിലെ സഭാ പിതാക്കന്മാരുടെ പഠിപ്പിക്കലുകളുടെ വെളിച്ചത്തിൽ ഇവിടെ അപഗ്രഥിക്കുകയാണ്.

സഭ ദൈവജനമാണ്. മനുഷ്യവർഗ്ഗത്തിന്റെ ദൈവീകരണമാണ് സഭയുടെ ആത്യന്തികമായ ലക്ഷ്യം. പരിശുദ്ധാത്മവാസം മൂലം പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട പുരോഹിതർ ദൈവത്തിന്റെയും ദൈവജനത്തിന്റെയും ശുശ്രൂഷകരാണ്. ദൈവത്തിന്റെ സഹപ്രവർത്തകനും കൂട്ടുവേലക്കാരനുമായ പുരോഹിതൻ ദൈവജനത്തെ ദൈവീകരണത്തിലേക്ക് പ്രയാണം ചെയ്യുവാൻ പരിശീലിപ്പിക്കുന്നു. ദൈവത്തിന്റെ പവിത്രീകരണ ശക്തി സഭാംഗങ്ങളിലേക്ക് ഒഴുകുന്നത് പുരോഹിതൻ വഴിയാകയാൽ ദൈവികമായ ഉത്തരവാദിത്വം പുരോഹിതൻ ഏറ്റു വാങ്ങുകയാണ്. അതിനാൽ പൗരോഹിത്യത്തിന്റെ പ്രധാനദൗത്യം ശുശ്രൂഷയാണെന്ന് സഭാ പിതാക്കന്മാരുടെ എഴുത്തുകളിലൂടെ ഡോ. കുര്യാക്കോസ് തോട്ടുപുറം കോർ എപ്പിസ്കോപ്പാ സമർത്ഥിച്ചിരിക്കുന്നു.

ഓർത്തഡോക്സ് സഭയുടെ പഠിപ്പിക്കൽ അനുസരിച്ച് പുരോഹിതന്റെ മുഖ്യധർമ്മം ബലിയർപ്പണമായതിനാൽ 'പുരോഹിതൻ എന്ന പദം മാത്രമേ യഥാർത്ഥമായി ക്രിസ്തീയ പൗരോഹിത്യത്തെ പൂർണ്ണമായി ഉൾക്കൊള്ളുന്നുള്ളൂ എന്ന് വാദിക്കുന്നുണ്ട്. ഗ്രന്ഥത്തിൽ പൗരോഹിത്യധർമ്മം ദീർഘമായി പ്രതിപാദിക്കുന്നുമുണ്ട്. ദൈവിക രഹസ്യങ്ങളുടെ കാര്യവിചാരകനായ പുരോഹിതനിൽ ബലിയർപ്പണം, സഭാഭരണം, മിഷനറി പ്രവർത്തനം, ആതുരസേവനം എന്നീ ദൈവികപ്രവർത്തനങ്ങളും (ദൈവിക രഹസ്യങ്ങൾ) ഉൾപ്പെടുന്നു. ദൈവികരഹസ്യങ്ങളുടെ ഈ വിചാരകത്വം വിർവഹിക്കുവാൻ പുരോഹിതനാണ് നേതൃത്വം നൽകേണ്ടത്. അത് ദൈവത്തിനായി പുരോഹിതൻ നടത്തുന്ന പൂർണ്ണ ശുശ്രൂഷയുമാവണം.

പൗരോഹിത്യത്തെക്കുറിച്ച് സഭാപിതാക്കന്മാരുടെ അനവധി ഉദ്ധരണികൾ വിവിധ ഭാഗങ്ങളിലായി ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.

ഇംഗ്ലീഷ് ഭാഷയുടെ ശൈലി, ഉപഭാഷ്യം എന്ന പേരിലുള്ള സുന്ദരമായ വ്യാഖ്യാനങ്ങൾ, ചിന്തോദ്ദീപകങ്ങളായ ഉദ്ധരണികൾ മുതലായവകൊണ്ട് ഈ കൃതി ഓർത്തഡോക്സ് വിശ്വാസികൾക്ക് അഭിമാനകരമായിരിക്കും എന്ന് ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്ത അവതാരികയിൽ പറയുന്നു. സഭാ ബുക്ക്ഷോപ്പുകളിൽ ഈ ഗ്രന്ഥം ലഭിക്കും.

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

# യാക്കോബിൻെറ ദൈവം നമ്മോടുകൂടെ

ഡോ. കുഞ്ഞമ്മ തറയിൽ

"യാക്കോബിൻെറ ദൈവം സഹായമായി തൻെറ ദൈവമായ യഹോവയിൽ പ്രത്യാശയുള്ളവൻ ഭാഗ്യവാൻ."

യാക്കോബിൻെറ ദൈവത്തിന് എന്താണ് പ്രത്യേകത? യഹോവയായ ദൈവം സകലരേയും ഒരുപോലെ സ്നേഹിക്കുന്നു, സഹായിക്കുന്നു. അബ്രഹാമിനെ അനുഗ്രഹിച്ചു. യിസഹാക്കിനെ അനുഗ്രഹിച്ചു. യൗസേപ്പിനെ അനുഗ്രഹിച്ചു. ഇവരെയെല്ലാം അനുഗ്രഹിച്ചു വലിയവരാക്കി. പേരും പ്രശസ്തിയും ഉള്ളവരാക്കി. അതിലുപരിയായി ഇന്നും അനേകം പേരുടെ ഹൃദയങ്ങളിൽ ജീവിക്കുന്നു. രാജാവായ ദാവീദുമാത്രമല്ല സത്യവേദപുസ്തകത്തിൻെറ ഭാഗങ്ങളിൽ യാക്കോബിൻെറ ദൈവത്തിന് പ്രാധാന്യം ഏറെ കൊടുക്കുന്നത്. സ്വന്തം സഹോദരനെ ഭയന്നും പിതാവിനെയും മാതാവിനെയും വീടിനേയും വിട്ടും ഇറങ്ങി അമ്മയുടെ സഹോദരൻെറ അടുക്കലേയ്ക്കു പോകുന്ന യാക്കോബിനെ നമുക്ക് നിരാശനായിട്ടാണു കാണുവാൻ കഴിയുന്നത്. എന്നാൽ ഉല്പത്തി പുസത്കം 28:10-22 വരെ വായിക്കുമ്പോൾ യാക്കോബിനെ ധൈര്യപ്പെടുത്തി അവനെ അനുഗ്രഹിക്കുന്നതായിക്കാണാം. 15-ാം വാക്യത്തിൽ "ഇതാ, ഞാൻ നിന്നോടുകൂടെയുണ്ട്. നീ പോകുന്നേടത്തൊക്കെയും നിന്നെ കാത്തു രാജ്യത്തേക്ക് നിന്നെ മടക്കി വരുത്തും. ഞാൻ നിന്നെ കൈവിടാതെ നിന്നോടു അരുളി ചെയ്തതു നിവർത്തിക്കാം." യാക്കോബിനോട് ഉറക്കത്തിൽ പറഞ്ഞതെങ്കിലും ജീവിതത്തിൽ സത്യമായിത്തീർന്നു.

സ്വർഗ്ഗത്തിൽ നിന്നും കേട്ടതായ വചനവുമായി നടന്നു അമ്മയുടെ നാട്ടിൽ അഥവാ അമ്മാവൻെറ വീട്ടിൽ ചെന്നു. ദൈവം അവന് മുമ്പായി തന്നെ അവിടെ എത്തിയിരുന്നുവെന്ന് വചനം വായിക്കുമ്പോൾ കാണാൻ കഴിയും. നേരേ ലാബാൻെറ സന്നിധിയിൽ എത്തിച്ചേരുന്നു

ജീവിതത്തിലെ ചെറുതും വലുതുമായ പ്രശ്നങ്ങളുടെ പരിഹാരത്തിന് മുഴങ്കാലുകൾ മടക്കി സ്വർഗ്ഗത്തിലെ സൈന്യങ്ങളുടെ യഹോവയോട് കണ്ണുനീരൊഴുക്കി സമർപ്പണത്തോടെ പ്രാർത്ഥിക്കുന്ന അനുഭവവും നമ്മുടെ പിതാക്കന്മാർക്ക് ഉണ്ടായിരുന്നുവല്ലോ. ഇന്നത്തെ തലമുറകളിൽ നിന്നും വ്യത്യസ്തമായ ജീവിതം നയച്ചിരുന്ന പിതാക്കന്മാരോടുകൂടെ ദൈവം ഉണ്ടായിരുന്നു.

അബ്രഹാം പിതാവിന് പ്രശ്നങ്ങൾ ഉണ്ടായിരുന്നല്ലോ. 100 വയസ്സുവരെയും മക്കളില്ലാതെ ദൈവം പറഞ്ഞ വാക്കുകളിൽ വിശ്വസിച്ചും ആശ്രയിച്ചും ഉറച്ചും നിൽക്കുമ്പോൾ ജീവിതത്തിൻെറ പടക് ആടി ഉലഞ്ഞിട്ടുണ്ടാകുമല്ലോ. തിരമാലകൾ അലയടിച്ചു ഉയർന്നപ്പോൾ സ്വസ്ഥാനത്തു തന്നെ നില്ക്കണമെങ്കിൽ വിശ്വാസത്തിന് എത്രമാത്രം ദൃഢതവേണം. ഞാൻ പലപ്പോഴും വിശ്വാസജീവിതത്തിൽ ആടിയുലയുമ്പോൾ പ്രതീക്ഷകൾക്കനുസരിച്ചു നിലവാരം ഉയരാതെ വരുമ്പോൾ, സുവിശേഷത്തിൻെറ പേരിൽ പരിഹാസവും നിന്ദയും പഴിയും ദൂഷണവും മറ്റും മറ്റും സഹിക്കേണ്ടി വരുമ്പോൾ അബ്രഹാമിൻെറ ദൈവത്തെ എങ്ങനെ ഉപേക്ഷിക്കുവാൻ സാധിക്കും. അടുക്കള മുതൽ പ്രവർത്തനമണ്ഡലത്തിൽവരെ അവൻ എന്നോടൊപ്പമുണ്ട്. ജീവിതത്തിൻെറ സാക്ഷ്യം കണ്ടുമുട്ടുന്നവരോട് പങ്കുവെയ്ക്കുമ്പോൾ വിശ്വാസത്തിന് കൂടുതൽ കൂടുതൽ ഉറപ്പു വരുന്നു. അബ്രഹാം പിതാവിനെ ഞാൻ ഓർക്കുന്നു. എന്തുകൊണ്ട് എനിക്കും ആയിക്കൂടാ.

നരയ്ക്കുവോളം ഞാൻ നിന്നെ ചുമക്കാം എന്ന് അവൻ പറഞ്ഞിട്ടുണ്ട്. പിതാക്കന്മാർ വിശ്വസിച്ചു പ്രവർത്തിച്ചു; ജീവിത സാക്ഷികളായി. പരിശുദ്ധനായ പരുമലത്തിരുമേനി ഈ നൂറ്റാണ്ടിലെ വിശ്വാസ ധീരനല്ലേ? എന്തായിരുന്നു അബ്രഹാമിൻെറ വിശിഷ്ടഗുണം. (1) വിശ്വാസം (2) സമർപ്പണജീവിതം (3) താഴ്മ.യാക്കോബ് 4:10. കർത്താവിൻെറ സന്നിധിയിൽ താഴുവിൻ, എന്നാൽ അവൻ നിങ്ങളെ ഉയർത്തും. ഞാൻ പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. മലയാളക്കരയിലെ പൊന്നിൻതിലകം. മലങ്കരസഭയുടെ പൊൻകിരീടം. ജാതിമതഭേദമന്യേ പരിശുദ്ധരോട് വിളിച്ചപേക്ഷിക്കുമ്പോൾ ഒരു നിമിഷം ഈ പരിശുദ്ധപിതാവ് എങ്ങനെ പരിശുദ്ധനായി എന്ന് ഓർക്കാറുണ്ടോ? ജീവിതത്തിൽ ത്യാഗത്തിനും, കഷ്ടതയ്ക്കും പ്രാധാന്യം നൽകി നോയമ്പും ഉപവാസവും ആയി തപസ് അനുഷ്ഠിച്ചു. വിശ്വാസത്തോടെ എന്തു യാചിച്ചാലും ലഭിക്കും എന്ന പുസ്തക വിശ്വാസം സ്വജീവിതത്തിൽ മറ്റുള്ളവരെ കാണിച്ചു. ആത്മാവ് ഇപ്പോൾ ദൈവസന്നിധിയിൽ ഇരിക്കുന്നു.

ഇവിടെ യാക്കോബിൻെറ ദൈവത്തെയാണല്ലോ നാം കണ്ടുകൊണ്ടിരുന്നത്. കേവലം ഒരു വടിയുമായി പുറപ്പെട്ട യാക്കോബ് 2 കൂട്ടമായി സംവത്സരങ്ങൾക്ക് ശേഷം തിരിച്ചു വരുന്നു. സമ്പത്തും സന്തതിയും മതി വരുവോളം യാക്കോബിന് അവിടെ ചെന്നനാൾ മുതൽ ഉണ്ടായതല്ല. പതിനാലു സംവത്സരം ലാബാൻെറ കൂടെ ജോലിചെയ്തു. ഏഴുവർഷം വീണ്ടും ജോലി നോക്കി.

യാക്കോബിൻെറ സ്ഥാനത്തു ഒരു ദൈവപൈതലിന് ക്ഷമയോടും

സഹിഷ്ണുതയോടും വേല ചെയ്യുവാൻ കഴിയുമോ? എങ്ങനെ ഇഷ്ടപ്പെട്ട സ്ത്രീയായ റാഹേലിന് പകരം ലേയയെ കൊടുത്തു. എന്നാൽ നിരാശനായില്ല, പിറുപിറുത്തില്ല, വഴക്കുണ്ടായില്ല. സ്വത്തുക്കൾ നശിപ്പിച്ചില്ല. യാക്കോബു മൂലം ലാബാന് സമൃദ്ധിയായ സമ്പത്തു ദൈവം കൊടുത്തു. സ്വഗൃഹത്തിലേക്ക് മടങ്ങിപ്പോരുവാനും തന്റെ സ്നേഹനിധിയായ പിതാവിനെ മുഖാമുഖം കാണുവാനുള്ള ആഗ്രഹം കൊണ്ട് യാക്കോബ് ലാബാന്റെ സന്നിധിയിൽ നിന്നു പോരുന്നു. ദൈവത്തെ സ്തുതിച്ചു പുകഴ്ത്തി, യാഗം കഴിച്ചു. ആവശ്യങ്ങളിലെല്ലാം കൂടെയിരുത്തി. ആഗ്രഹങ്ങളെല്ലാം സാധിച്ചു കൊടുത്തു. പിതൃഭവനത്തെ ഓർത്ത്, പിതാവിനെ ജന്മനാടിനെ ഓർത്ത് അവിടെയ്ക്കു പോകണ്ട ഭാര്യമാർ, മക്കൾ, സ്വദേശം സമ്പത്ത്, മൃഗസമ്പത്ത്, എല്ലാമായി യാത്ര തിരിക്കുവാൻ തീരുമാനിച്ചു. ആരോഗ്യം കൊണ്ട് നേടിയതല്ല മറ്റുവിശിഷ്ടഗുണങ്ങളെക്കൊണ്ട് വർദ്ധിച്ചവയല്ല. കാലുകുത്തിയ ദേശത്ത് യഹോവയായ ദൈവം കൂടെ ഉണ്ടായിരുന്നു. യാക്കോബിനറിയാം മുത്തച്ഛൻ അബ്രഹാമിനെ വിശ്വാസികളുടെ പിതാവാക്കിയവൻ അസാദ്ധ്യമെന്ന് കരുതിയിരുന്ന കാര്യം വാഗ്ദത്ത നിവർത്തിയിൽ സാധ്യമാക്കി ത്തീർത്തത്. വാർദ്ധക്യത്തിൽ ജനിച്ച ഏകമകൻ, തന്റെ പിതാവ്, യിസഹാക്കിനെ ബലി കഴിക്കാൻ കൊണ്ടുപോയ കഥയെല്ലാം എത്രയോ പ്രാവശ്യം പറഞ്ഞു കേൾപ്പിച്ചിട്ടുണ്ടാകും. എനിക്കും ഈ ദൈവത്തെ വേണം. അവൻ ഇനിയും തരും. സ്വദേശത്തേക്കുള്ള യാത്രയിൽ പലപ്രാവശ്യം യാക്കോബിനെ ദൈവത്തിന്റെ ദൂതന്മാർ എതിരേറ്റു.

യാക്കോബ് നദിയുടെ തീരത്ത് വച്ച് യഹോവയുടെ ദൂതനുമായി മല്ലടിച്ചതു ഇന്ന് ദൈവമക്കൾക്കും ഗുണപാഠമായിത്തീർന്നിരിക്കുന്നു. അവൻ ദൈവത്തെ മുഖാമുഖമായി കണ്ട ദിവസം. അംഗീകാരത്തിന്റെ ദിവസം. എന്നിട്ടും യാക്കോബ് നിഗളിച്ചില്ല. വേണമെങ്കിൽ ജ്യേഷ്ഠനായ ഏശാവിനോട് വെല്ലുവിളിക്കുകയോ എതിരിടുകയോ ചെയ്യാമായിരുന്നു. അവൻ ചെയ്തില്ല. എല്ലാ വിധിത്തിലും ഏശാവിന്റെ ബലത്തേക്കാൾ ബലവും ശക്തിയും യാക്കോബിനുണ്ട്. പക്ഷെ അതു ചെയ്തിട്ടില്ല. കാരണം ഏശാവ് സ്വന്തം ജ്യേഷ്ഠനാണ്. ജ്യേഷ്ഠനെ ബഹുമാനിക്കണം. സ്നേഹിക്കണം. യാക്കോബ് തന്റെ ജ്യേഷ്ഠനെ യജമാനനെ എന്ന് വിളിച്ചു സ്വീകരിക്കുന്നു. മാത്രമല്ല. ഉല്പത്തി പുസ്തകം 33:10 ദൈവത്തെ മുഖം കാണുന്നതു പോലെ നിന്റെ മുഖം കാണുകയും നിനക്ക് എന്നോട് ദയ തോന്നുകയും ചെയ്തുവല്ലോ. യാക്കോബ് തന്റെ ജ്യേഷ്ഠനെ ദൈവത്തിന്റെ മുഖം കാണുന്നതുപോലെ കാണുന്നു.

ഇന്ന് നാം എന്തു സഹിക്കണം. ഈ പ്രയാണത്തിൽ നമുക്കും സഹായകനായി യാക്കോബിന്റെ ദൈവം കടന്നു വരും. കാലം തികഞ്ഞു ദൈവരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ എന്ന ശബ്ദം നമ്മുടെ കർണ്ണപുടങ്ങളിൽ ഉള്ളപ്പോൾ നാം അടങ്ങിയിരിക്കരുത്. രക്ഷയുടെ സന്ദേശം മറച്ചു വയ്ക്കുവാൻ പാടില്ല.

യാക്കോബ് എന്തുചെയ്തു. ആറ്റരികത്തു നിന്നു മരുഭൂമിയിലൂടെ സഞ്ചരിച്ചപ്പോഴും ഇടവിടാതെ ദൈവത്തെ സ്തുതിച്ചു പോന്നു. അവന്റെ ദൈവം അവന് മുൻപടയും പിൻപടയും ആയി. അതേ, കാത്തുസൂക്ഷിക്കുന്ന ദൈവം കരുതുന്ന അപ്പൻ.

ഈ ദൈവം മോശയോടും, നോഹയോടും ഏലീശയോടും ഏലീയാവോടും യേശുവോടും അപ്പോസ്തലന്മാരോടുകൂടി ഉണ്ടായിരുന്നു. അവനെ സ്നേഹിക്കുകയും അവനെ ഭയപ്പെടുകയും ചെയ്യുന്നവരോടു കൂടെ ഇരിക്കുന്നു. ഇന്നത്തെ സമർപ്പണജീവിതത്തിലെ മക്കളോടു കൂടെ വസിക്കുന്നു.

എന്റെ ജീവിതത്തിൽ, നിങ്ങളുടെ ജീവിതത്തിൽ അവൻ കടന്നു വരും. "തന്നെ വിളിച്ചപേക്ഷിക്കുന്ന ഏവർക്കും ഞാൻ സമീപസ്ഥൻ." എന്താണ് കാര്യം, തുറന്നു പറയാം. നാളുകൾ ഏറെയില്ല. സമയം ആസന്നമായിരിക്കുന്നു. രോഗമാണോ, അതു ഏതു രോഗമായാലും. ഡോക്ടർ ഉപേക്ഷിച്ചുവോ സാരമില്ല, ഹൃദയത്തിന് അഴുക്കു പറ്റാതെ പൂർണ്ണമായി രോഗത്തിന് ഏൽപ്പിച്ചുകൊടുക്കൂ. കഷ്ടതയിലൂടെയുള്ള ശോധനയാണോ? ശത്രുവിന്റെ ഭീഷണിയാണോ, മറ്റുള്ളവരുടെ നിന്ദയോ, പരിഹാസമോ ആണോ? സാമ്പത്തിക ബാധ്യതകളാണോ, വിവാഹം നടക്കാതിരിക്കുന്നതാണോ. ഒന്നും അവന് പ്രശ്നമല്ല. കാരണം അവൻ അസാധ്യതകളെ സാധ്യമാക്കുന്ന യാക്കോബിന്റെ ദൈവമാണ്. അവനിൽ പ്രത്യാശയുള്ളവർക്കു അവൻ അനുഗ്രഹങ്ങൾ കൊടുക്കും. ഈ ലോകത്തിലും സ്വർഗ്ഗലോകത്തും. അതിനായി ഒരുങ്ങിയിരിക്കാം.

# സൺഡേസ്കൂൾ അദ്ധ്യാപനം: ചില നിർദ്ദേശങ്ങൾ

ഡോ. പുന്നൂസ് യു. പാനൂർ

നമ്മുടെ കുട്ടികൾ ദൈവഭയവും സഭാസ്നേഹവും സമുദായത്തിനും നാടിനും പ്രയോജനമുള്ളവരായി വളർന്നു വരുവാൻ സഹായിക്കുന്ന മഹത്തായ വേല യാകുന്നു സൺഡേസ്കൂൾ അദ്ധ്യാപനം. അതു വളരെ ഉത്തരവാദിത്വത്തോടെ നിർവ്വഹിക്കുക എന്നതാകുന്നു ഒരു നല്ല സൺഡേസ്കൂൾ അദ്ധ്യാപകൻെറ ചുമതല.

ശ്രേഷ്ഠഗുരുവായ യേശുക്രിസ്തുതന്നെയാകുന്നു സൺഡേസ്കൂൾ അദ്ധ്യാപകൻെറ ഉത്തമമാതൃക. ഉപമകളും സാദൃശ്യങ്ങളും വഴി പഠിപ്പിക്കുന്നതിൽ യേശുക്രിസ്തു ശ്രദ്ധിച്ചിരുന്നു. എല്ലാവരുടെയും ശ്രദ്ധ തന്നിലേക്കു മാത്രമായിരുന്നു. ജനം യേശുവിനെ ശ്രദ്ധയോടെ കേട്ടിരുന്നു. ജനത്തെ പഠിപ്പിക്കുവാൻ താൻ തെരഞ്ഞെടുത്ത സ്ഥലങ്ങളും അതിനു യോജിച്ചവയായിരുന്നു.

## അദ്ധ്യാപകൻെറ യോഗ്യതകൾ

സൺഡേസ്കൂൾ അദ്ധ്യാപകൻ മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തനാണ്. പല കാര്യങ്ങളിലും താൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. അവയിൽ ചിലത് കൊടുക്കുന്നു:

1. യേശുക്രിസ്തുവിനായി സമർപ്പിക്കപ്പെട്ടവനായിരിക്കണം
2. ജീവിതവിശുദ്ധിയുള്ളവനായിരിക്കണം
3. വേഷം, ഭാഷ, പെരുമാറ്റം തുടങ്ങി എല്ലാ കാര്യങ്ങളിലും വിദ്യാർത്ഥികൾക്കു മാതൃകയായിരിക്കണം.
4. ആരാധനയിൽ കൃത്യനിഷ്ഠ പാലിക്കുന്നവനും ക്രമമായി പങ്കെടുക്കുന്നവനുമായിരിക്കണം.
5. കുട്ടികളെക്കുറിച്ചു അറിയുന്നവനും അവരുടെ കഴിവുകളെ വളർത്തുവാൻ ശ്രമിക്കുന്നവനുമായിരിക്കണം.
6. ആശയങ്ങൾ വ്യക്തമായി വിവരിച്ചു കൊടുക്കുവാൻ കഴിവുള്ളവനായിരിക്കണം.
7. സ്വയമായി അറിവു സമ്പാദിപ്പാനും വളരുവാനും താല്പര്യമുള്ളവനായിരിക്കണം.
8. ആരെ പഠിപ്പിക്കുന്നു, എന്തു പഠിപ്പിക്കുന്നു, എങ്ങനെ പഠിപ്പിക്കണം എന്നീ കാര്യങ്ങൾ എപ്പോഴും ഓർമ്മയിൽ വയ്ക്കുന്നവനായിരിക്കണം.

*നല്ല ഒരു അദ്ധ്യാപകനാകുവാൻ താഴെപ്പറയുന്ന അഞ്ചു "M" കളിൽ ശ്രദ്ധിക്കേണ്ടതാണ്:*

### 1. M - Management

ക്ലാസ്സിൻെറ ക്രമീകരണത്തിൽ ശ്രദ്ധിക്കേണ്ടതാണ്. അദ്ധ്യാപകൻെറയും കുട്ടികളുടെയും ഇരിപ്പിടങ്ങൾ, വായു, വെളിച്ചം തുടങ്ങി കുട്ടികളുടെ സുഖസൌകര്യങ്ങളിൽ വേണ്ടത്ര ശ്രദ്ധിക്കുന്നതു അദ്ധ്യാപനത്തിൽ സഹായിക്കും. എഴുതുവാനുള്ള ബോർഡ്, ചോക്ക്, ഡസ്റ്റർ, ക്ലാസ്സിലേക്കു സഹായകമായ മാപ്പുകൾ, ചാർട്ടുകൾ, പുസ്തകങ്ങൾ തുടങ്ങിയവ യഥാസ്ഥാനത്തു നേരത്തെ തന്നെ ക്രമീകരിച്ചിരിക്കേണ്ടതാണ്.

ക്രമീകൃതമായ ക്ലാസ്സുമുറികൾ ഇല്ലെങ്കിൽ തന്നെ ഉള്ള സൗകര്യങ്ങൾ എത്രമാത്രം സുഖപ്രദമായി ക്രമീകരിക്കാം എന്നതു അദ്ധ്യാപകൻെറ കഴിവിനെ ആശ്രയിച്ചിരിക്കും.

### 2. M- Motivation

അദ്ധ്യാപകനും വിദ്യാർത്ഥികൾക്കും ഉണ്ടായിരിക്കേണ്ട പ്രധാന ഗുണമാകുന്നു പഠിക്കുവാനും പഠിപ്പിക്കുവാനുമുള്ള താല്പര്യവും ജിജ്ഞാസയും. പുതിയ പുതിയ വിവരങ്ങൾ അറിയുവാനുള്ള കൗതുകം പഠിക്കുവാനുള്ള പ്രേരണ നല്കുന്നു. അതിനു സഹായിക്കുന്ന വിധം ക്ലാസ്സും പരിസരങ്ങളും ക്രമീകരിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്. മാപ്പുകൾ, ചാർട്ടുകൾ, ചിത്രങ്ങൾ തുടങ്ങിയവ ഉപയോഗിക്കാം. പഠനത്തിൽ മികവു കാട്ടുന്ന കുട്ടികളെ അനുമോദിക്കുകയും പ്രത്യേക പാരിതോഷികങ്ങൾ കൊടുക്കയും ചെയ്യാം. പ്രചോദനവും പ്രേരണയും നൽകേണ്ടതാണ്. ഈ താല്പര്യം ഒരു ക്ലാസ്സിൽ മാത്രമല്ല, വർഷാവസാനം വരെയും, ജീവിതത്തിലും നിലനിർത്തുവാൻ ആവശ്യമായ പ്രചോദനം കുട്ടികൾക്കു കൊടുക്കുന്നതിലാണു അദ്ധ്യാപകൻെറ കഴിവു പ്രകടിപ്പിക്കേണ്ടത്.

### 3. M-Matter

പഠിപ്പിക്കുന്ന വിഷയത്തിൽ അദ്ധ്യാപകൻ വേണ്ടത്ര അവഗാഹം നേടിയിരിക്കണം. പാഠഭാഗങ്ങൾക്ക് ആധാരമായ വേദഭാഗങ്ങൾ, ഇതര പുസ്തകങ്ങൾ തുടങ്ങിയ വായിച്ചു സൂക്ഷിക്കുന്നതു സഹായകമായിരിക്കും. ഏതെങ്കിലും വിഷയത്തിൽ സംശയം തോന്നുകയോ, ഉത്തരം കണ്ടെത്തുവാൻ താമസം നേരിടുകയോ ചെയ്താൽ ഉത്തരം കണ്ടു പിടിച്ചു അടുത്ത ക്ലാസ്സിൽ പറഞ്ഞു കൊടുക്കാവുന്നതാണ്.

### 4. M-Method

കുട്ടികളുടെ പ്രായം, ഗ്രഹണശേഷി എന്നിവ കണക്കിലെടുത്തു ബോധന രീതി സ്വീകരിക്കാവുന്നതാണ്. താഴെപ്പറയുന്ന ചോദ്യങ്ങൾ അദ്ധ്യാപകനു സഹായകമാണ്.

a. ആരെ പഠിപ്പിക്കുന്നു?

b. എന്തു പഠിപ്പിക്കുന്നു?

c. എങ്ങനെ പഠിപ്പിക്കുന്നു?

വിവിധ ഘട്ടങ്ങളിൽ ബോധന രീതികളിലും മാറ്റം വരുത്താവുന്നതാണ്. പ്രധാനമായി മൂന്നു ഘട്ടങ്ങളായി തിരിക്കാം.

# For favoures received









***THOMAS, NEW YORK***

I believe in life after death because Jesus rose from the grave and my epitaph should be 'Firmly he believed he was going to be with his Lord for eternity.' Now we see in a mirror, dimly, but then face to face. Now I know in part, but then I shall know just as I also am known. (1 Cor. 13:12). Those who died in Christ would not have to pass through the gates of hades (the realm of the dead) and would directly go into the presence of Jesus. (How close I would be to Him would depend upon how I lived in this world). Immediately after He accomplished His act of redemption at Calvary, Jesus in saving love hastened to those who were languishing in hades, the prison of death.( 1 Peter 3:18-20 & 4:16). Although it had been the lot of every saint in old Testament days at death to enter hades., yet all who become part of Jeasus church would not have to pass through the gates of hades !. That is what he meant when he said that the gates of hades shall not prevail aginst it" ( Mat. 16: 18)

Suffering is a part of christians life and he has no right to question God of this score. Did not our lord himself suffer? It is not a gospeal of material property that is preached in the N.T. but suffering as experienced by Jeasus Christ. Let his will be done always should be our attitude and we should praise him even in times of adversity. One truth I have experienced in life again and again is that if we surrender ourselves entirely into His hands, He would find a solution to all our problems, big or small. We should surrender not only ourselves, but also our loved ones, our posessions and even those who are not favourably disposed towards us -- in short everybody and everything connected with us! Ultimately what we want is peace of mind and we will get it under all circumstances. God does not always change circumstances but He may often change us. "There is a definite relationship between inner surrender and outward blessing, which is another proof of a living God".

*A. പ്രൈമറി. (പ്രായം 5-8, ക്ലാസ്സുകൾ 1-4)*

പ്രത്യേകതകൾ :- കൂടുതലായി അദ്ധ്യാപകരെ ആശ്രയിക്കുന്ന ഘട്ടമാണ് ഇത്. അദ്ധ്യാപകൻെറ കരുതലും സ്നേഹവും ആഗ്രഹിക്കുന്നു; അനുകരണശ്രമം കൂടും, കണ്ടും, കേട്ടും, തൊട്ടും ഗ്രഹിക്കുവാൻ ആഗ്രഹിക്കുന്നു; കർമ്മനിരതനാണ്, ചോദ്യങ്ങൾ ചോദിക്കുന്നു, ഭാവന ചിറകു വിരിക്കുന്ന ഘട്ടം.

ഈ ഘട്ടത്തിൽ കഥകൾ, ചിത്രങ്ങൾ, പാട്ട്, അഭിനയം, മാതൃകകൾ, ചെറിയ സംഭാഷണങ്ങൾ തുടങ്ങിയ ബോധന രീതികൾ സ്വീകരിക്കാവുന്നതാണ്.

*B. ജൂനിയേഴ്സ് (പ്രായം 9-12, ക്ലാസ്സ് 5-7)*

പ്രത്യേകതകൾ:- അത്യുത്സാഹം കാണിക്കുന്നു, മത്സരബുദ്ധി പ്രകടിപ്പിക്കുന്നു, ഓർമ്മശക്തിയുള്ളവർ, വികാര തീവ്രതയുള്ളവർ, വൃത്തിയും വെടിപ്പും ഉള്ളവർ പാനത്തിൽ താല്പര്യം കാണിക്കും. വീരാരാധന കൂടുതലുള്ള ഘട്ടം, ഗ്രൂപ്പു പ്രവർത്തനങ്ങളിൽ ഉത്സാഹം.

ഈ ഘട്ടത്തിൽ സംഭാഷണം, ചോദ്യോത്തരങ്ങൾ, വ്യാഖ്യാനങ്ങൾ മുതലായ രീതിയായിരിക്കും ഉത്തമം

*C. സീനിയേഴ്സ് (പ്രായം 13-15, ക്ലാസ്സുകൾ 8-12)*

പ്രത്യേകതകൾ:- ടീനേജ് എന്നു വിളിക്കുന്ന കാലമാണിത്. അവർക്ക് അറിവുണ്ടെങ്കിലും വേണ്ടത്ര അനുഭവങ്ങളില്ല. സംശയമുള്ളവരാണ്, സ്വയം തീരുമാനങ്ങൾ എടുക്കാൻ ഇഷ്ടപ്പെടും; ഉത്തരവാദിത്വബോധം വളരുന്നു, അന്വേഷണ കൗതുകം പ്രകടിപ്പിക്കും. അഭിനന്ദനം പ്രതീക്ഷിക്കുന്നു, കൂടുതൽ അധ്വാനിക്കുവാൻ സന്നദ്ധതയുള്ളവരാണ്

ഈ ഘട്ടത്തിൽ ചർച്ചകൾ, വിശദീകരണം, വ്യാഖ്യാനം തുടങ്ങിയ രീതികൾ സ്വീകരിക്കാവുന്നതാണ്.

എല്ലാ ഘട്ടങ്ങളിലും ക്ലാസ്സുകൾ ഫലപ്രദമാകുന്നതിനും കുട്ടികളിൽ പാഠഭാഗങ്ങൾ കൂടുതലായി പതിയുന്നതിനും ആവശ്യമായ ബോധന സഹായികൾ ഉപയോഗിക്കേണ്ടതാണ്. എന്തെല്ലാം, എപ്പോഴെല്ലാം ഉപയോഗിക്കണം എന്നതു അദ്ധ്യാപകൻെറ താല്പര്യത്തെയും അറിവിനെയും ആശ്രയിച്ചിരിക്കുന്നു.

**5. M- Manner**

സണ്ടേസ്കൂൾ അദ്ധ്യാപകൻ മറ്റുള്ളവരിൽ നിന്നു വ്യത്യസ്തനാണെന്നു സൂചിപ്പിച്ചല്ലൊ. അദ്ധ്യാപകൻെറ വേഷം, ഭാഷ, ചേഷ്ടകൾ, നില, നോട്ടം തുടങ്ങിയ എല്ലാ ഭാവങ്ങളും പഠിതാവിനെ സ്വാധീനിക്കുന്നതാണ്. താഴെപ്പറയുന്ന കാര്യങ്ങളിൽ ശ്രദ്ധിക്കേണ്ടതാണ്:-

(i) പ്രസന്ന ഭാവം ഉണ്ടായിരിക്കുക
(ii) എല്ലാവരും കാണുന്ന സ്ഥാനത്തു നില്ക്കുക
(iii) സൗമ്യഭാവത്തോടെ ക്ലാസ്സിനെ അഭിമുഖീകരിക്കുക
(iv) കുട്ടികളെ പേരു ചൊല്ലി വിളിക്കുക
(v) ഭാഷ ലളിതവും വ്യക്തവും ആയിരിക്കണം
(vi) പ്രധാന ആശയങ്ങൾക്ക് ഊന്നൽ കൊടുക്കണം
(vii) ചോദ്യങ്ങൾ ചിന്തോദ്ദീപകമായിരിക്കണം
(viii) ചോദ്യങ്ങൾ എല്ലാ വിദ്യാർത്ഥികളോടുമായി ചോദിക്കുക
(ix) ക്ലാസ്സിൽ വ്യക്തിപരമായ പരാമർശങ്ങൾ പാടില്ല
(x) ചോദ്യം ചോദിക്കാനുള്ള സ്വാതന്ത്ര്യം കുട്ടികൾക്കും കൊടുക്കുക
(xi) ഉത്തരം നിശ്ചയമില്ലെങ്കിൽ പരിശോധിച്ചശേഷം പിന്നീടു ഉത്തരം നല്കുക
(xii) വേണ്ട സമയത്തു കുട്ടികളെ അഭിനന്ദിക്കുക
(xiii) ക്ലാസ്സിൽ അച്ചടക്കവും ശിക്ഷണവും പാലിക്കുക
(xiv) ഓരോ കുട്ടിയേയും യേശുക്രിസ്തുവിങ്കലേക്കു നയിക്കുക

കുഞ്ഞുങ്ങളെ ക്രിസ്തുവിനു അനുരൂപരായി വളർത്തുക എന്നതാണു നമ്മുടെ ധർമ്മം. ഈ യത്നത്തിൽ സഹായിക്കുന്നവരാകുന്നു സൺഡേസ്കൂൾ അദ്ധ്യാപകർ. ഓരോ പാഠം കഴിയുമ്പോഴുംകുട്ടിയിൽ അല്പാല്പമായ മാറ്റം വരുത്തുവാൻ യത്നിക്കേണ്ടതാണ്. പടിപടിയായി അവൻെറ ഭാവത്തിലും പെരുമാറ്റത്തിലും ഒരു ഉത്തമ ക്രിസ്തീയബാലനു വേണ്ട ഗുണങ്ങൾ വളർത്തിയെടുക്കുവാൻ നമുക്കു സാധിക്കേണ്ടതാണ്.

മാതാപിതാക്കളോടും സ്കൂൾ അദ്ധ്യാപകരോടും ഒത്തു ഓരോ ക്രിസ്തീയ പൈതലിൻെറയും ശാരീരികവും മാനസികവും ആത്മികവും സാമുദായികവുമായ വളർച്ചയിൽ സണ്ടേസ്കൂൾ അദ്ധ്യാപകനും പങ്കുണ്ട്. യേശുക്രിസ്തുവിൻെറ വളർച്ചയെ കുറിച്ചു പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ശ്രദ്ധിക്കുക:-

"പൈതൽ വളർന്നു; ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടു പോന്നു, ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു." (വി. ലൂക്കോ. 2:40)

"യേശുവോ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിൻെറയും മനുഷ്യരുടെയും കൃപയിലും മുതിർന്നു വന്നു." (2:52)

പ്രാർത്ഥനകളും ഗീതങ്ങളും ശരിയായും ഭംഗിയായും ചൊല്ലുന്നതിലും, വേദപരിജ്ഞാനത്തിലും, ആരാധനകളിലും ക്ലാസ്സുകളിലും കൃത്യനിഷ്ഠ പാലിക്കുന്നതിലും, മാതാപിതാക്കളെയും ഗുരുക്കന്മാരെയും ബഹുമാനിക്കുന്നതിലും എല്ലാക്കാര്യങ്ങളും ശ്രദ്ധയോടും ചിട്ടയോടും കൃത്യസമയത്തു ചെയ്യുന്നതിലും വേഷം, ഭാഷ, ഭാവം, പെരുമാറ്റങ്ങൾ എന്നിവയിലും മറ്റും വിദ്യാർത്ഥികളിൽ ആവശ്യമായ സ്വാധീനം ചെലത്തുവാൻ ഉത്തമനായ സണ്ടേസ്കൂൾ അദ്ധ്യാപകനു കഴിയുന്നതാണ്.






## പ. ബസ്സേലിയോസ് ഗീവറുഗീസ് II സ്കോളർഷിപ്പ്



പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ നാമത്തിലുള്ള ചാരിറ്റബിൾ ഫണ്ടിൽ നിന്ന് വിദ്യാഭ്യാസസഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. ഡിഗ്രി, ടെക്നിക്കൽ സ്റ്റഡീസ്, പാരാമെഡിക്കൽ കോഴ്സുകൾ എന്നിവയിൽ ചേർന്നു പഠിക്കുന്ന സമർത്ഥരും സാമ്പത്തിക ഞെരുക്കമുള്ളവരുമാണ് അപേക്ഷിക്കേണ്ടത്. അപേക്ഷാഫോറത്തിന് ഫാ. റ്റി.ജി. സഖറിയാ, മാനേജർ, ദേവലോകം അരമന, കോട്ടയം-38 എന്ന വിലാസത്തിൽ ഉടനെ എഴുതുക.

NB:- കഴിഞ്ഞവർഷം ഈ ഫണ്ടിൽ നിന്ന് സഹായം ലഭിച്ച വിദ്യാർത്ഥികൾ എന്തു തുക ലഭിച്ചു എന്ന് കാണിച്ച് ഇപ്പോൾ പഠിക്കുന്ന സ്ഥാപനത്തിലെ കോഴ്സ് സർട്ടിഫിക്കറ്റ് അയച്ചു കൊടുത്താൽ മതി.

ഇതേ ആവശ്യത്തിന് മറ്റെവിടെ നിന്നെങ്കിലും സഹായം ലഭിച്ചിട്ടുള്ളവർ ഇതിലേക്ക് അപേക്ഷിക്കേണ്ടതില്ല.

*സെക്രട്ടറി*

# വാർത്തകൾ

## മൂവാറ്റുപുഴ അരമന കൈയേറ്റം ന്യായീകരിക്കാനാവാത്ത നടപടി: പ. കാതോലിക്കാ ബാവ

(സെപ്തംബർ 19ന് ശനിയാഴ്ച രാത്രി ഉണ്ടായ മൂവാറ്റുപുഴ അരമനകൈയേറ്റത്തെ തുടർന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ കാതോലിക്കേറ്റ് അരമനയിൽ നടത്തിയ പത്രസമ്മേളനത്തിൽ പ്രസ്താവിച്ച കാര്യങ്ങളാണിത്)

**അ**ക്രമമാർഗ്ഗത്തിലൂടെ ആരാധനാലയങ്ങളും അനുബന്ധസ്ഥാപനങ്ങളും കയ്യേറാൻ നടത്തുന്ന ശ്രമങ്ങൾക്കെതിരെ സർക്കാർ കർശന നടപടി സ്വീകരിക്കണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആവശ്യപ്പെട്ടു. സദാചാരമൂല്യങ്ങൾ തൃണവൽക്കരിച്ച്, നിയമവ്യവസ്ഥയെ വെല്ലുവിളിച്ചുകൊണ്ട് സഭയ്ക്കെതിരെ നടത്തുന്ന തുടർച്ചയായ ആക്രമണങ്ങളും കയ്യേറ്റങ്ങളും ഇനി നോക്കിയിരിക്കാനാവില്ലെന്ന് അദ്ദേഹം പറഞ്ഞു.

ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഔദ്യോഗിക വസിതയായ മൂവാറ്റുപുഴ അരമനയ്ക്കുനേരെ സെപ്റ്റംബർ 19 അർദ്ധരാത്രി നടന്ന സംഘടിതമായ ആക്രമണവും തുടർന്ന് ചില തല്പരകക്ഷികൾ നടത്തുന്ന നുണ പ്രചാരണവും അത്യന്തം ഗൗരവതരമായ സ്ഥിതി വിശേഷമാണ് ഉണ്ടാക്കിയിരിക്കുന്നത്. നിയമം കയ്യിലെടുത്ത് എന്തക്രമവും കാണിക്കാനുള്ള ഒരു സംഘമാളുകളുടെ ശ്രമത്തിനെതിരെ കർശനമായ നിയമ നടപടി സ്വീകരിക്കണം.

മൂവാറ്റുപുഴ അരമനയ്ക്കെതിരെ തികച്ചും ആസൂത്രിതമായ ആക്രമണമാണ് നടന്നത്. രാത്രി 2 മണിയോടെ ഏതാനും വാഹനങ്ങളിൽ വന്നിറങ്ങിയ 200-ഓളം പേർ മാരകായുധങ്ങളുമായി അരമനയ്ക്കെതിരെ ആക്രമണം നടത്തുകയായിരുന്നു. അരമനയ്ക്കു മുന്നിൽ അപ്പോൾ കാവലുണ്ടായിരുന്ന പോലീസുകാരെ ആക്രമിക്കുകയും വൈദികരടക്കമുള്ളവർ മതിൽചാടി അകത്തു കടക്കാൻ ശ്രമിക്കുകയും ചെയ്തു. അരമനയ്ക്കുനേരെ ശക്തമായ കല്ലേറു നടത്തി. കൂടുതൽ പോലീസ് സ്ഥലത്തെത്തിയതോടെ അക്രമികളെ തടയാനും അറസ്റ്റുചെയ്യാനും സാധിച്ചു.

അർദ്ധരാത്രി വാടകഗുണ്ടകളേയും കൂട്ടി ദേവാലയങ്ങളും അരമനകളും ആക്രമിക്കുകയെന്ന നിലപാട് അത്യന്തം ഹീനവും അപലനീയവുമാണ്. ചില വൈദികരാണ് ഈ ആക്രമണത്തിനു നേതൃത്വം നൽകിയതെന്നത് ഏറ്റവും വേദനാകരമാണ്. എത്രതന്നെ പ്രകോപനവും അക്രമവും നടത്തിയാലും സഭാ തർക്കങ്ങളിൽ സുപ്രീം കോടതി പുറപ്പെടുവിച്ച വിധി നടപ്പാക്കാൻ വേണ്ട നടപടികൾ തുടരുക തന്നെ ചെയ്യും. ക്രമസമാധാന പ്രശ്നമുണ്ടാക്കി കോടതിവിധി അട്ടിമറിക്കാൻ ശ്രമിക്കുന്നവർ വൃഥാവ്യായാമമാണ് നടത്തുന്നത്.

അർദ്ധരാത്രി നടന്ന ഹീനമായ ഈ ആക്രമണം പൊതുജനങ്ങളിൽ അത്യന്തം പ്രതിഷേധമുളവാക്കിയതിനെത്തുടർന്ന് അസത്യം പ്രചരിപ്പിക്കാനാണ് ഇതിന്റെ ഉത്തരവാദികൾ ശ്രമിക്കുന്നത്. തങ്ങൾ നേടിയെടുത്ത ഏതോ കോടതിവിധിയുടെ പകർപ്പു നൽകാനാണ് അരമനയിലെത്തിയതെന്നാണ് ഇവർ പറയുന്നത്. അർദ്ധരാത്രി കഴിഞ്ഞു സംഘം ചേർന്ന് ആയുധങ്ങളുമായാണോ വിധിപ്പകർപ്പ് നൽകാനെത്തുന്നത്.? കേരളത്തിലെ ചിന്തിക്കുന്ന ജനങ്ങൾ ഈ നുണപ്രചാരണവും അക്രമികളുടെ തനി നിറവും തിരിച്ചറിയുന്നുണ്ട്.

സഭയിലെ ഇരുവിഭാഗങ്ങൾ തമ്മിലുള്ള തർക്കങ്ങളിൽ കാതോലിക്കാ ബാവാപക്ഷത്തിന് അനുകൂലമായി സുപ്രീംകോടതി അസന്ദിഗ്ദ്ധമായി വിധി പ്രഖ്യാപിച്ചിട്ടുണ്ട്. സഭയുടെ ആരാധനാലയങ്ങളിലും വസ്തുവകകളിലും പരിപൂർണ്ണാധികാരം കാതോലിക്കാ ബാവായ്ക്കാണെന്നും വിധിയിൽ പ്രത്യേകം എടുത്തു പറയുന്നുണ്ട്. ഈ വിധി നടപ്പാക്കുന്നതു തടയാനാണ് ചിലർ അക്രമമാർഗ്ഗം സ്വീകരിക്കുന്നത്.

സുപ്രീം കോർട്ട് വിധി അനുസരിച്ച് 1934-ലെ ഭരണഘടന സ്വീകരിച്ച് വിധേയത്വം എഴുതി കൊടുക്കുന്നവർക്ക് മാത്രമേ സ്റ്റാറ്റസ്കോ അനുവദിക്കുന്നുള്ളു. ആയതനുസരിച്ച് കണ്ടനാട്, അങ്കമാലി, തൃശൂർ-ഭദ്രാസനങ്ങളിലെ മെത്രാപ്പോലീത്താമാർ സുപ്രീം കോർട്ട് വിധി മാനിച്ച് എഴുതിത്തന്നു. മറ്റു പല മെത്രാന്മാരും ഇതിനോട് അനുഭാവം പ്രകടിപ്പിക്കുകയുണ്ടായി.

സുപ്രീം കോടതിവിധി അംഗീകരിച്ചാണ് ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഭരണഘടനയോട് വിധേയത്വം പ്രകടിപ്പിച്ച് കണ്ടനാട് മെത്രാപ്പോലീത്താ മാത്യൂസ് മാർ സേവേറിയോസുമായി സഹകരിച്ചു പ്രവർത്തിച്ചു വരുന്നത്. ഇദ്ദേഹത്തിൻെറ ഔദ്യോഗിക വസതി പിടിച്ചെടുക്കാനാണ് അർദ്ധരാത്രി അക്രമം നടത്തിയതെന്നു കരുതുന്നു. മലങ്കരയിലെ ഒന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് പൗലോസ് ഒന്നാമൻ, മാർ ഈവാനിയോസ് എന്ന പേരിൽ 100 വർഷം മുമ്പ് കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന കാലത്ത് തൻെറ ആസ്ഥാനത്തിനുവേണ്ടി വാങ്ങിയതാണ് മൂവാറ്റുപുഴ അരമന സ്ഥിതി ചെയ്യുന്ന സ്ഥലം. മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസിൻെറ അനുവാദപ്രകാരം 300 രൂപ കൊടുത്താണ് സ്ഥലം തീറുവാങ്ങിയത്.

ഇദ്ദേഹത്തിൻെറ കാലശേഷം കാതോലിക്കായെ സ്വീകരിച്ച ഔഗേൻ മാർ തീമോത്തിയോസ് മൂവാറ്റുപുഴയിൽ ഒരു ഷെഡും, ചെറിയ ചാപ്പലും, പിന്നീട് അരമനയും നിർമ്മിച്ചു. 1958-ൽ സഭയിൽ സമാധാനം പുനസ്ഥാപിച്ച ശേഷം കണ്ടനാട് ഇടവകയുടെ സഹായ മെത്രാനായി നിയമിക്കപ്പെട്ട പൗലോസ് മാർ പീലക്സിനോസ് ആയിരുന്നു തുടർന്ന് അവിടെ താമസിച്ചത്. സഭയിൽ വീണ്ടും ഭിന്നി

# ചേപ്പാട് മാർ ദിവന്ന്യാസ്യോസ് ലഭിച്ച താലന്ത് ലാഭമാക്കിയ പിതാവ്: മാർ ഒസ്താത്തിയോസ്

*ചേപ്പാട്:* നല്ല യജമാനൻ താലന്തുകൾ തന്റെ ഭൃത്യന്മാരെ ഏല്പിച്ചപ്പോൾ അവർ അതിരിട്ടിയായി വർദ്ധിപ്പിച്ചു. അതുപോലെ തന്റെ സഭയുടെ വിശ്വാസമാകുന്ന താലന്ത് തന്നിൽ ഏല്പിച്ചപ്പോൾ അത് ലഭകരമാക്കിയ പിതാവാണ് ചേപ്പാട് മാർ ദിവന്ന്യാസ്യോസ് എന്ന് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. പുണ്യശ്ലോകനായ ചേപ്പാട് മാർ ദിവന്ന്യാസ്യോസിന്റെ 143-ാം ഓർമ്മപ്പെരുന്നാൾ ദിനമായ ഒക്ടോബർ 12-ന് ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന വി. അഞ്ചിന്മേൽ കുർബ്ബാന മദ്ധ്യേ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. മാർ ദിവന്ന്യാസ്യോസ് സ്ഥാനങ്ങൾ ആഗ്രഹിച്ചില്ല.

അതാണ് അദ്ദേഹത്തിന്റെ മഹിമ. അഭിവന്ദ്യ തിരുമേനി വള്ളങ്ങളിലും, പല്ലക്കിലും യാത്ര ചെയ്ത് സഭയെ സേവിച്ചു. അങ്ങനെയുള്ള പിതാക്കന്മാരെ സഭ മറക്കരുത്. വ്യക്തികളെ ദൈവമാക്കുന്ന സമൂഹമാണ് ഇന്നുള്ളത്. സ്നേഹവും, സേവനവും മൂലം തിരുമേനി തന്റെ സഭയെ വളർത്തി. മദർതെരേസയുടെ ജീവിതം നമ്മൾ മാതൃകയാക്കണം.

ക്രിസ്തുമതം സ്വാർത്ഥതയ്ക്കെതിരാണ്. സഭയെ സ്നേഹിച്ച തിരുമേനിയുടെ സ്മരണ നിലനിർത്തിയാൽ നമുക്ക് കരുണയുണ്ടാകുമെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു. കുർബ്ബാനാനന്തരം അഭിവന്ദ്യ തിരുമേനി ചേപ്പാട് മാർ ദിവന്ന്യാസ്യോസ് ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിലുള്ള വൃദ്ധജന സംരക്ഷണമന്ദിരത്തിലെ വാർഷിക പരിപാടികളും ഉദ്ഘാടനം ചെയ്തു. ഫാ. ഉമ്മൻ പോൾ, പ്ലാന്റർ ഇ.കെ. മാത്യു, കെ.വി. വർഗീസ്, എന്നിവർ പ്രസംഗിച്ചു. നിരണം ഭദ്രാസന പശ്ചിമമേഖലയിലെ 15 പള്ളികളിൽ നിന്നും തെരഞ്ഞെടുത്ത 65 പേർക്ക് തുടർന്ന് വസ്ത്രവിതരണവും, അഭിവന്ദ്യ തിരുമേനി നടത്തി.

## മാർ ഗ്രീഗോറിയോസ്



ലോകപ്രശസ്ത ദൈവശാസ്ത്രജ്ഞനും കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പലും ഡൽഹി ഭദ്രാസന മെത്രാപ്പോലിത്തായും ദാർശികനും ഗ്രന്ഥകർത്താവും പ്രഭാഷണം ബഹുമുഖ പ്രതിഭാശാലിയുമായിരുന്ന (ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത കാലം ചെയ്തിട്ട് ഈ നവംബർ 24 തിയതി രണ്ടുവർഷം തികയുന്നു. അന്ത്യ വിശ്രമരംഗമായ പഴയ സെമിനാരി ചാപ്പലിൽ അദ്ദേഹത്തിന്റെ ഓർമ്മപ്പെരുനാൾ ഭക്ത്യാദരപുരസ്സരം അന്നേ ദിവസം ആചരിക്കുന്നതാണ്.

## മർത്തമറിയം സമാജം *ഗ്രൂപ്പ് മീറ്റിംഗ്*

അട്ടപ്പാടി: മർത്തമറിയം സമാജം അട്ടപ്പാടി ഗ്രൂപ്പ് മീറ്റിംഗ് ഒക്ടോബർ 10നു മുണ്ടൻപാറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടത്തി. വികാരി. ഫാ. സി.കെ. ശാമുവേൽ അദ്ധ്യക്ഷത വഹിച്ചു. ഗീവർഗീസ് സാമുവേൽ നിരണം(അട്ടപ്പാടി) ക്ലാസ് നയിച്ചു. മിനി സ്വാഗതവും ഗ്രൂപ്പ് സെക്രട്ടറി മറിയാമ്മ ഏബ്രഹാം നന്ദിയും പറഞ്ഞു.

## ഏകദിനസമ്മേളനം

മുംബൈയ്: മുംബൈയ് ഭദ്രാസനത്തിലെ മർത്തമറിയം സമാജത്തിന്റെ ഏകദിന സമ്മേളനം മുളുണ്ട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടന്നു. സൂസി മാത്യു, മേരി ജോർജ്ജ്, ഗ്രേസ് മാത്യു, എന്നിവർ പ്രസംഗിച്ചു. ക്വിസ് മത്സരത്തിൽ താനെ സെന്റ് സ്റ്റീഫൻസ് ഇടവക ഒന്നാം സമ്മാനവും ഹറവായ് സെന്റ് പോൾസ് രണ്ടാം സമ്മാനവും നേടി. ഫാ. ബെഞ്ചമിൻ സ്റ്റീഫൻ സമ്മേളനത്തിന് നേതൃത്വം നൽകി.

## നിര്യാതനായി



ഒ.എസ്സ്.എസ്സ്.എ.ഇ. തുരുവല്ല ഈസ്റ്റ് ഡിസ്ട്രിക്റ്റ് അദ്ധ്യാപക പ്രതിനിധി സി.ഒ. ജോർജ്ജ് നിര്യാതനായി. തിരുവല്ല കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് പള്ളി ഇടവകാംഗമാണ്.

---

പ്പുണ്ടായതിനെ തുടർന്ന് മാർ പീലക്സിനോസിനെ പാത്രിയർക്കിസ് നിയമവിധേയമല്ലാതെ ശ്രേഷ്ഠ കാതോലിക്കായായി അവരോധിച്ചു. അദ്ദേഹത്തിന്റെ സഹായമെത്രാനായി ഡോ. തോമസ് മാർ അത്താനാസിയോസ് അരമനയിൽ താമസിച്ചു. 1995-ലെ സുപ്രീം കോടതി വിധിയോടെ മാർ അത്താനാസിയോസ് മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനേയും സഭാ ഭരണഘടനയേയും അംഗീകരിച്ച് പ്രവർത്തിച്ചു വരികകയാണ്. ഇദ്ദേഹത്തെ അപായപ്പെടുത്തുക എന്ന ഉദ്ദേശ്യവും ആക്രമണത്തിന് പിന്നിലുണ്ട്.

സഭയുടെ ആരാധനാലയങ്ങളിൽ അടുത്തിടെ ചില തൽപ്പരകക്ഷികൾ നടത്തിവരുന്ന ആക്രമണങ്ങളുടെ തുടർച്ചയാണിത്. കടമറ്റം, കോലഞ്ചേരി, കട്ടച്ചിറ, അല്ലപ്പാ എന്നിവിടങ്ങളിൽ ആക്രമണങ്ങൾ നടത്തി പള്ളികൾ പൂട്ടിച്ചു. കടമറ്റത്തെ വൈദികനെ വിശുദ്ധ കുർബാനയ്ക്ക്ശേഷം പ്രാഥമിക കൃത്യങ്ങൾ പോലും നിർവഹിക്കുവാൻ അനുവദിക്കാതെ മണിക്കൂറുകളോളം പള്ളിക്കുള്ളിൽ പൂട്ടിയിട്ട നീചവും പൈശാചികവുമായ പ്രവൃത്തിയും ഈ അക്രമികളാണ് നടത്തിയത്. മറ്റ് സ്ഥലങ്ങളിൽ നിന്ന് വാടകഗുണ്ടകളെകൊണ്ടുവന്ന് ക്രമസമാധാനം തകർന്നെന്നു വരുത്തുന്നത് അത്യന്തം പ്രതിഷേധാർഹമാണ്. ഒരേ സഭയിൽപ്പെട്ട വിശ്വാസികളെ ചേരിതിരിച്ചു കലഹിക്കാൻ പ്രേരിപ്പിക്കുന്നത് ഹീനമായ നടപടിയാണ്.

അക്രമങ്ങളിൽ പ്രകോപിതരാകാതിരിക്കാനും നീതിയും ന്യായവും നടപ്പാക്കിക്കിട്ടുന്നതിനായി പ്രവർത്തിക്കാനും സഭാ വിശ്വാസികളോട് ആഹ്വാനം ചെയ്യുന്നു. സഭയിൽ ഇപ്പോഴുണ്ടായിരിക്കുന്ന പ്രശ്നങ്ങൾ നിയമപരമായി പരിഹിരിക്കുന്നതിനും, സുപ്രീംകോടതി വിധി നടപ്പാക്കി കിട്ടുന്നതിനും സർക്കാർ സത്വരനടപടികൾ സ്വീകരിക്കണം. ഒരു ന്യൂനപക്ഷ സമുദായത്തിന്റെ ഭരണഘടനാദത്തമായ ആരാധനാസ്വാതന്ത്ര്യം പരിരക്ഷിക്കുന്നതിന് സർക്കാർ നടപടി ഉണ്ടാകുമെന്ന് പ്രത്യാശിക്കുന്നു.

# സഭാസ്വാതന്ത്ര്യം കാത്തു സംരക്ഷിക്കാൻ ജാഗരൂകരായിരിക്കുക: കാതോലിക്കാ ബാവ

(മൂവാറ്റുപുഴ അരമന കൈയേറ്റത്തെ തുടർന്ന് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ദേവലോകം അരമനയിൽ വച്ച് സെപ്റ്റം. 28-ന് നടത്തിയ പത്രസമ്മേളനത്തിൽ മലങ്കരസഭയുടെ ഇന്നത്തെ പൊതുവായ സ്ഥിതിയെപ്പറ്റി പറഞ്ഞ കാര്യങ്ങളാണു ചുവടേ ചേർത്തിരിക്കുന്നത്.)

മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച മലങ്കരസഭയും പത്രോസ് ശ്ലീഹാ സ്ഥാപിച്ച അന്ത്യോഖ്യൻ സഭയും ശിഷ്യന്മാർ തമ്മിലുണ്ടായിരുന്നതുപോലെയുള്ള സ്നേഹബന്ധമാണ് നിലനിർത്തേണ്ടത്. ഒരു അപ്പോസ്തലൻ മറ്റൊരു അപ്പോസ്തലന്റെ കീഴ്സ്ഥാനിയാണെന്ന ചിന്ത വേദപുസ്തക വിരുദ്ധമാണ്.

ഭാരതീയ സഭാ പിതാക്കന്മാർക്കും സഭയ്ക്കും പുറത്തുനിന്നുണ്ടായ തിക്താനുഭവങ്ങളുടെ വെളിച്ചത്തിൽ അന്ത്യോഖ്യയിൽ നിന്നു നേടിയ സഹകരണം ആദി കാലങ്ങളിൽ അഭികാമ്യമായിരുന്നു. എന്നാൽ പിന്നീട് അത് മലങ്കര സഭാ സ്വാതന്ത്ര്യത്തെ അപകടപ്പെടുത്തുന്നതാണെന്ന് ബോധ്യമായതിനെ തുടർന്ന് ഇവിടെ കാതോലിക്കാ സ്ഥാപനം നിലവിൽ വന്നിട്ടുള്ളതാണ്. അതും കാനോനിക പാത്രിയർക്കീസ് ആയിരുന്ന അബ്ദുൾ മിശിഹാ പാത്രിയർക്കീസ് ബാവായുടെ സഹകരണത്തോടു കൂടിയായിരുന്നു. അദ്ദേഹത്തിന്റെ കല്പനയിൽ കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിക്കേണ്ടത് മലങ്കര സഭയുടെ അഭംഗുരമായ നിലനില്പിന് ആവശ്യമാണെന്നും കാതോലിക്കോസും അദ്ദേഹത്തോടുകൂടിയുള്ള മെത്രാൻമാരും സഭയുടെ ആത്മികം ഉൾപ്പെടെയുള്ള എല്ലാം കാര്യങ്ങളും നിർവഹിക്കുമെന്നും പറയുന്നതോടൊപ്പം, പാത്രിയർക്കീസ് സിംഹാസനവുമായുള്ള സ്നേഹബന്ധം നിലനില്ക്കണമെന്ന് പ്രത്യാശ പ്രകടിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അതിനു പുറമേ മലങ്കര സഭയിലെ മെത്രാന്മാർക്കു തന്നെ കാതോലിക്കാമാരെ വാഴിക്കുവാൻ അധികാരമുണ്ടെന്നും അത് ആർക്കും തടയാവുന്നതല്ലെന്നും പ്രഖ്യാപിച്ചിട്ടുണ്ട്.

പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1876-ൽ മുളന്തുരുത്തിയിൽ വിളിച്ചുകൂട്ടിയ സുന്നഹദോസിൽ രൂപംകൊണ്ട മലങ്കര അസോസിയേഷനിൽ സഭയുടെ എല്ലാ തലങ്ങളുടെയും പ്രാതിനിധ്യമുണ്ട്. റോയൽ കോടതിവിധിയിലും ആർത്താറ്റു പള്ളിക്കേസ് വിധിയിലും മലങ്കര മെത്രാപ്പോലീത്താ, ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെടുകയും അംഗീകരിക്കപ്പെടുകയും ചെയ്യുന്ന വ്യക്തിയായിരിക്കണമെന്ന് ഊന്നിപ്പറഞ്ഞിട്ടുണ്ട്.

1934-ൽ അംഗീകരിച്ചു നിലനിന്നുവരുന്ന സഭാ ഭരണഘടനപ്രകാരം അസോസിയേഷന്റെ തിരഞ്ഞെടുപ്പും അതനുസരിച്ച് മലങ്കര സുന്നഹദോസിന്റെ അംഗീകാരവും ഇല്ലാത്തവരും കാതോലിക്കോസിനാൽ വാഴിക്കപ്പെടാത്തവരുമായ മേൽപ്പട്ടക്കാരുടെ സ്ഥാനത്തിന് സാധുത്വമുണ്ടാവില്ല.

1958-ലെ സുപ്രീംകോടതിവിധിയുടെ പശ്ചാത്തലത്തിൽ ഉണ്ടായ സഭാസമാധാനവും പരസ്പര സ്വീകരണവും മൂലം സ്വീകരിക്കപ്പെട്ട പാത്രിയർക്കീസിനെ ഭരണഘടനയുടെ 114-ാം വകുപ്പനുസരിച്ച് കാതോലിക്കാവാഴ്ച നടത്തുന്ന സുന്നഹദോസിന്റെ അദ്ധ്യക്ഷനായി ക്ഷണിച്ചു ആ ക്ഷണം പാത്രിയർക്കീസ് സ്വീകരിച്ച് കാതോലിക്കാ വാഴ്ചയിൽ പങ്കെടുത്തു. പാത്രിയർക്കീസിന്റെയും കാതോലിക്കോസിന്റെയും അധികാരപരിധി നിർണ്ണയിച്ചു പാത്രിയർക്കീസിന്റെ ആവശ്യപ്രകാരം മലങ്കര സുന്നഹദോസ് വേണ്ട തീരുമാനം ചെയ്തു.

രണ്ടാമത്തെയും മൂന്നാമത്തെയും അഞ്ചാമത്തെയും ആറാമത്തെയും കാതോലിക്കാമാരെ ഇവിടെയുള്ള മെത്രാന്മാർ ചേർന്നാണ് വാഴിച്ചത്. കാതോലിക്കാമാരുടെ സ്ഥാനം കോടതിയിൽ സ്ഥിരീകരിച്ചിട്ടുണ്ട്. കോടതി അംഗീകരിച്ച ഭരണഘടന സഭയിലെ എല്ലാ സ്ഥാനികളും സ്വീകരിക്കാതെ നിവൃത്തിയില്ല. മലങ്കര സഭ ഒന്നേയുള്ളൂ എന്നും സുപ്രീം കോടതിവിധിയിൽ നിന്നു വ്യക്തമാകുന്നതാണ്. ഈ സഭയിലെ മെത്രാന്മാരും കീഴ്സ്ഥാനികളും എല്ലാം 1934-ലെ ഭരണഘടന സ്വീകരിക്കുന്നവരും ഭരണഘടനയോട് വിധേയത്വവും കൂറും ഉറപ്പിച്ച് പുലർത്തുന്നവരുമായിരിക്കണം. അവർക്കു മാത്രമേ കോടതി നിർദ്ദേശിച്ച സ്റ്റാറ്റസ്ക്കോയുടെ പ്രയോജനം അവകാശപ്പെടുവാൻ കഴിയുകയുള്ളൂ, എന്നും സുപ്രീംകോടതി വ്യക്തമാക്കിയിട്ടുണ്ട്.

1934-ലെ സഭാ ഭരണഘടന പാത്രിയർക്കീസ് സ്വീകരിച്ചിട്ടുണ്ടെന്നും അത് പാത്രിയർക്കീസിനും ബാധകമാകയാൽ ഭരണഘടനാനുസരണമേ പാത്രിയർക്കിസിന് മലങ്കര സഭ സംബന്ധിച്ച് പ്രവർത്തിക്കാവൂ എന്നും സുപ്രീം കോടതി തീരുമാനിച്ചിട്ടുണ്ട്. ആ സ്ഥിതിക്ക് ഭരണഘടനയിൽ പറയുന്നതല്ലാതെയുള്ള യാതൊരു ആത്മീയ സ്ഥാനവും പാത്രിയർക്കീസിന് ഉണ്ടാകുന്നതല്ല എന്ന് പ്രത്യക്ഷമാണല്ലോ. ഭരണഘടനയോട് കൂറും വിധേയത്വവും പ്രഖ്യാപിക്കുന്നതും പുലർത്തുന്നതും കേവലം വാക്കാൽ മാത്രമല്ല. ഭരണഘടനാനുസരണമുള്ള ഭരണക്രമങ്ങളെ അംഗീകരിച്ചും ഭരണഘടനാനുസരണമുള്ള സഭാധികാരികൾക്ക് കീഴ്പ്പെട്ടും പ്രവർത്തിക്കണം. അപ്രകാരം പ്രവർത്തിക്കാതെ പ്രത്യക്ഷമായും പരോക്ഷമായും അവഗണിച്ചും ലംഘിച്ചും കൊണ്ട് പ്രവർത്തിക്കു

# കൂദാശ ചെയ്തു

ആങ്ങമൂഴി സെൻറ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക വി. മാർത്തോമാ ശ്ലീഹായുടെ നാമധേയത്തിൽ നിർമ്മിച്ച കുരിശ്ശടിയുടെ കൂദാശാ കർമ്മം ഒക്ടോബർ 4ന് ഇടവക മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് നിർവ്വഹിച്ചു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ മുൻ വികാരി ഫാ. ദാനിയേൽ അദ്ധ്യക്ഷത വഹിച്ചു. മെത്രാപ്പോലീത്താ അനുഗ്രഹപ്രഭാഷണം നടത്തി. " അനേകായിരങ്ങൾക്ക് ആശ്വാസമരുളിക്കൊണ്ട് " എന്നും പ്രശോഭിക്കുന്ന ഒരു നാളമായി ഈ കുരിശ്ശടി പരിലസിക്കട്ടെ" എന്ന് മെത്രാപ്പോലീത്താ ആശംസിച്ചു. അപ്രേം റമ്പാൻ സഖറിയ കോർ എപ്പിസ്കോപ്പാ, ഫാ. ജോഷ്വാ പീടികയിൽ, ഫാ. സാം ജോർജ്ജ്, ഫാ. പി.ഒ.ജേക്കബ്, ഫാ. ഫീലിപ്പോസ് നടമല, ഫാ. ഗീവറുഗീസ് ഐസക്ക്, ഫാ. ഡോ. പി.കെ. സഖറിയ, ഫാ. വർഗ്ഗീസ് മാത്യു, വികാരി ഫാ. ജയിംസ് ജോർജ്ജ്. സഭാ മാനേജിംഗ് കമ്മറ്റി അംഗം ജെയിംസ് ദാനിയേൽ, ഡി. മാത്യൂസ് എന്നിവർ സംബന്ധിച്ചു.



ആങ്ങമൂഴിയിൽ നിർമ്മിച്ച വി. തോമാ ശ്ലീഹായുടെ നാമത്തിലുള്ള കുരിശടി

# മാനേജിംഗ് കമ്മറ്റി യോഗം

കോട്ടയം മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയുടെ ഒരു യോഗം കഴിഞ്ഞ ഒക്ടോബർ 1-ന് പഴയ സെമിനാരിയിൽ വെച്ച് പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടി സഭയുടെ കഴിഞ്ഞ വർഷത്തെ വരവുചെലവുകണക്കുകൾ സഭാസെക്രട്ടറി എ.കെ. തോമസ് അവതരിപ്പിക്കുകയും ഓഡിറ്റ് റിപ്പോർട്ടിൻെറയും ചർച്ച് അക്കൗണ്ട്സ് കമ്മറ്റിയുടെയും വെളിച്ചത്തിൽ കണക്കുകൾ യോഗം പാസ്സാക്കുകയും ചെയ്തു.

മാനേജിംഗ് കമ്മറ്റി യംഗമായിരുന്ന ചെമ്മനം വറുഗീസ് കത്തനാരുടെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. ഐ.എൻ.എസ്. പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ട മാമ്മൻ മാത്യു വൈ. എം. സി. എ. സൗത്ത് വെസ്റ്റ് ഇന്ത്യാ റീജിയൻ ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ജോസഫ് ജോൺ, വൈ.എം.സി.എ. ട്രഷറായി തെരഞ്ഞെടുത്ത ജോൺ ചെറിയാൻ എന്നിവരെ യോഗം അനുമോദിച്ചു.

സമുദായക്കേസ് സംബന്ധിച്ച കാര്യങ്ങൾ യോഗം വിശദമായി ചർച്ച ചെയ്ത് തീരുമാനങ്ങൾ കൈക്കൊണ്ടു. ദളിത് ക്രൈസ്തവർക്ക് അർഹമായ ആനുകൂല്യങ്ങൾ ഉടൻ ലഭ്യമാക്കുവാൻ യോഗം കേന്ദ്രഗവൺമെന്റിനോടാവശ്യപ്പെട്ടു.

രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിൽ നടക്കുന്ന ക്രിസ്ത്യൻ വിരുദ്ധപ്രവർത്തനങ്ങളിൽ യോഗം ശക്തമായി പ്രതിഷേധം രേഖപ്പെടുത്തി.

സുപ്രീം കോടതിവിധി പൊതുജനങ്ങളെ പറഞ്ഞു മനസ്സിലാക്കുന്നതിനും സഭാംഗങ്ങൾക്കാത്മധൈര്യം പകരുന്നതിനും മെത്രാസനതലങ്ങളിൽ വിവിധസ്ഥലങ്ങളിൽ വെച്ച് പൊതുയോഗങ്ങൾ സംഘടിപ്പിക്കുന്നതിനും യോഗം തീരുമാനിച്ചു. യോഗത്തിൽ ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ് പൗലൂസ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലത്തന്മാരും 100-ൽ പരം അംഗങ്ങളും സന്നിഹിതരായിരുന്നു.

---

കയും കൂട്ടത്തിൽ ഭരണഘടന അംഗീകരിക്കുകയും അതിനോട് വിധേയത്വം പുലർത്തുകയും ചെയ്യുന്നു എന്ന് അവകാശപ്പെടുന്നത് അർത്ഥശൂന്യമാണ്. മലങ്കര സഭയിൽ ഇപ്പോഴും വിഭിന്ന ഗ്രൂപ്പുകൾ രണ്ട് ഭാഗങ്ങളായി നിലനിൽക്കുന്നു എന്നും യാക്കോബായ വിഭാഗത്തിൻെറ സുന്നഹദോസും സുന്നഹദോസ് അദ്ധ്യക്ഷനും ഉണ്ടെന്നും പ്രഖ്യാപിച്ച് നടക്കുകയും കിഴക്കിൻെറ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സഭയുടെ പ്രധാന മേലദ്ധ്യക്ഷനുമായ നമ്മുടെ അധികാരാവകാശങ്ങൾ അംഗീകരിക്കാതെ നിഷേധിച്ച് പ്രവർത്തിക്കുകയും ചെയ്യുന്നവർ ഭരണഘടനയ്ക്കു വിധേയത്വവും അതിനോടു കൂറുള്ളവരുമല്ലെന്ന് പ്രത്യക്ഷമാണല്ലോ. അങ്ങനെ ഉള്ളവർക്ക് അവർ അവകാശപ്പെടുന്നതുപോലെ സുപ്രീം കോടതി വിധിക്കു മുമ്പുള്ള സ്ഥിതിയോ അല്ലെങ്കിൽ അവസ്ഥയോ (സ്റ്റാറ്റസ്ക്കോ) ഒരു നിലയിലും ലഭിക്കുന്നതല്ല. നിയമാനുസരണമുള്ള ഭരണക്രമങ്ങളും അധികാരങ്ങളും സ്വീകരിക്കാതെ ഭിന്നിച്ചും പ്രതിബന്ധം സൃഷ്ടിക്കുന്നവരെ ബന്ധപ്പെട്ട അധികാരികൾ തടയണം. നിയമവാഴ്ച പുലർത്തണം. അതാണ് ഇന്നത്തെ ധർമ്മവും ഭരണാധികാരികളുടെ ചുമതലയും എന്ന് വ്യക്തമാണ്. അതാണ് നാം ആവശ്യപ്പെടുന്നത്. മനഃപൂർവ്വം ചിലർ പ്രകോപനപരമായ ചുറ്റുപാടുകൾ സൃഷ്ടിച്ചിട്ടുണ്ടെങ്കിലും അവരെപ്പോലെ അക്രമാർഗ്ഗങ്ങൾ സ്വീകരിക്കാതെ ക്രിസ്തുവിൻെറ പ്രവൃത്തികളെ മാതൃകയാക്കുകയും നന്മയാൽ തിന്മയെ ജയിക്കുകയുമാണ് ഇന്ന് വേണ്ടത്. ദൈവത്തിൽ ആശ്രയിച്ച് പ്രവർത്തിച്ചാൽ ദൈവം പ്രതിഫലം നൽകും. സത്യവും നീതിയും തോറ്റ ചരിത്രമില്ല. സഭയുടെ സ്വാതന്ത്ര്യം കാത്തു സംരക്ഷിക്കാൻ സഭാംഗങ്ങൾ ജാഗരൂകയായിരിക്കുകയും മുടങ്ങാതെ പ്രാർത്ഥിക്കുകയും ചെയ്താൽ ഇരുട്ടിനെ തട്ടി നീക്കുന്ന സുപ്രഭാതം നമ്മോടുകൂടെ പ്രകാശിക്കുക തന്നെ ചെയ്യും. അതാണല്ലോ വെളിച്ചത്തിൻെറ സന്തതികൾക്ക് വേണ്ടതും.

# ഭാവനഗർ സെന്റ് തോമസ് ചർച്ച് കൂദാശചെയ്തു



മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഗുജറാത്ത് സ്റ്റേറ്റിൽ സ്വന്തമായി ഒരു ദേവാലയം കൂടി രൂപം കൊണ്ടു.

ഗുജറാത്ത് സ്റ്റേറ്റിൽ, സൗരാഷ്ട്രയിലെ പ്രശസ്ത പട്ടണമായ ഭാവനഗറിലാണ് പുതിയ ദേവാലയം. ജൈന മതത്തിന്റെ ലോകതീർത്ഥാടന കേന്ദ്രങ്ങളിലൊന്നായ പാളിത്താന, ഇന്ത്യയിലെ ഏകഷിപ്പ് ബ്രേക്കിംഗ് കേന്ദ്രമായ അലംഗ് എന്നിവയോടു ചേർന്ന് സ്ഥിതി ചെയ്യുന്ന നഗരമായ ഭാവനഗർ, വ്യാവസായിക, വിദ്യാഭ്യാസ, രാഷ്ടീയ മേഖലകളിൽ പ്രശസ്തിയാർജ്ജിച്ചിട്ടുള്ള പുരാതന പട്ടണമാണ്.

1970-ൽ ഫാ. കെ. റ്റി. തോമസിന്റെ (തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത) ശ്രമഫലമായി രൂപംകൊണ്ട കോൺഗ്രിഗേഷൻ കാലക്രമേണ ഭാവനഗർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയായി. ആരംഭം മുതൽ മുടങ്ങാതെ വി. ആരാധനകൾ ഭാവനഗറിൽ നടത്തിപ്പോരുന്നു.

ഇരുപത് കുടുംബങ്ങൾ മാത്രം അംഗങ്ങളായുള്ള ഭാവനഗർ ഇടവകയ്ക്ക് സ്വന്തമായി ഒരു ദേവാലയം നിർമ്മിക്കുന്നതിനുവേണ്ടി ഗുജറാത്തിയായ ഒരു ഹൈന്ദവൻ പട്ടണത്തിനുള്ളിൽ സ്ഥലം ദാനമായി നൽകി. അതിനോടു ചേർന്ന് ഇടവകക്കാർ കുറച്ചുകൂടി സ്ഥലം വാങ്ങുകയും, ദേവാലയനിർമ്മാണത്തിനായി 1994 ആഗസ്റ്റ് 6-ാം തീയതി ബോംബെ സഹായ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി ശിലാസ്ഥാപനം നടത്തുകയും ചെയ്തു.

പത്തുലക്ഷം രൂപാ ചെലവാക്കി നിർമ്മിച്ച മനോഹരമായ ദേവാലയത്തിന്റെ കൂദാശ 1998 ഏപ്രിൽ 23,24 തീയതികളിലായി ഗീവറുഗീസ് മാർ കൂറിലോസിന്റെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

## ജന്മദിനം ആഘോഷിച്ചു

ബാഗ്ഡോഗ്ര - കൽക്കട്ടാ ഭദ്രാസന മെത്രാപ്പോലീത്തായും, ഭിലായ് മിഷൻ ഡയറക്ടറുമായ സ്തേഫാനോസ് മാർ തേവോദോസ്യോസിന്റെ ജന്മദിനം ഒക്ടോബർ രണ്ടിനു സാരണിയിലെ സാന്തോം ആശ്രമത്തിൽ ആചരിച്ചു. രാവിലെ ഫാ. ഏബ്രഹാം തോമസ് ആശ്രമചാപ്പലിൽ വി. കുർബാന അർപ്പിക്കുകയും, പ്രത്യേക സ്തോത്ര പ്രാർത്ഥന നടത്തുകയും ചെയ്തു.

മലങ്കര സഭയുടെ ഉത്തരേന്ത്യയിൽ മിഷൻ പ്രവർത്തനത്തിന് ശക്തമായ നേതൃത്വം കൊടുത്തുകൊണ്ടിരിക്കുന്ന തിരുമേനി, അനേക ഗ്രാമവാസികളുടെ കാണപ്പെടുന്ന ദൈവമാണെന്ന് പിന്നീട് നടന്ന പൊതു സമ്മേളനത്തിൽ ജന്മദിനം ആശംസിച്ചുകൊണ്ട് ഫാ. ഏബ്രഹാം തോമസ് പ്രസ്താവിച്ചു. ഗ്രാമങ്ങളിൽ അദ്ദേഹം സ്ഥാപിച്ചിട്ടുള്ള സ്കൂളുകളും, ബാലവാടികളും, അനേകംപേർക്കു വിദ്യയുടെ വെളിച്ചം പകർന്നുകൊണ്ടിരിക്കുന്നു. മലങ്കരസഭയുടെ മിഷൻ പ്രവർത്തനരംഗത്ത് "ദൈവത്തിന്റെ ദാനമാണ്" മാർ തിയഡോഷ്യസ് എന്ന് അദ്ദേഹം കൂട്ടിച്ചേർത്തു.

## ഓർമ്മപ്പെരുനാൾ

ബോംബെ ഭദ്രാസനാധിപനായിരുന്ന ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ഒന്നാം ശ്രാദ്ധപ്പെരുനാൾ അദ്ദേഹത്തിന്റെ ഓർമ്മദിനമായ സെപ്റ്റംബർ 28-ാം തീയതി അഹമ്മദബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ആചരിച്ചു. വൈകിട്ട് മുൻവികാരി ഫാ. സി. ജെ. പുന്നൂസ്, ഇപ്പോഴത്തെ വികാരി ഫാ. വി. ഡാനിയേൽ, ബറോഡാ ഇടവക വികാരി ഫാ. തോമസ് മ്യാലിൽ എന്നിവരുടെ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും പ്രത്യേക പ്രാർത്ഥനകളും, തുടർന്ന് അനുസ്മരണാസമ്മേളനവും നടത്തപ്പെട്ടു.



കോട്ടയം ബസേലിയോസ് കോളെജിൽ ഇന്റർനെറ്റ് കണക്ഷന്റെയും കംപ്യൂട്ടർ കോഴ്സുകളുടെയും ഉദ്ഘാടനം പ. കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു. പ്രൊഫ. വർക്കി മാത്യു, പ്രിൻസിപ്പൽ പ്രൊഫ. പി.സി. ഏലിയാസ്, പി.സി. ചെറിയാൻ മടുക്കാനി പ്രൊഫ. പി.കെ. കുര്യൻ, കെ.സി. കുര്യൻ എന്നിവരെയും കാണാം.

# സൺഡേസ്കൂൾ വാർത്തകൾ

*(1) നേതൃത്വ പരിശീലന ക്യാമ്പ്*

മൂന്നു വർഷത്തിനു ശേഷം, കേരളത്തിലെ എല്ലാം ഭദ്രാസനങ്ങളിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾക്കായി സെപ്റ്റംബർ 30 മുതൽ ഒക്ടോബർ 3 വരെ സോഫിയാ സെന്ററിൽ വച്ച് സൺഡേസ്കൂൾ അസോസിയേഷന്റെ ചുമതലയിൽ ഒരു നേതൃത്വപരിശീലന ക്യാമ്പ് നടത്തി. വൈദികസെമിനാരിയിലെ അദ്ധ്യാപകരാണ് പ്രധാനമായും ക്ലാസ്സുകൾ നയിച്ചത്. മുപ്പത്തിയഞ്ചു പ്രതിനിധികൾ സംബന്ധിച്ചു. പ്രായവും, പക്വതയും, നേതൃത്വഗുണങ്ങളുമുള്ളവരായിരുന്നു അവർ.

പ്രസ്തുത പരിശീലനക്യാമ്പിൽ ക്ലാസ്സുകൾ നയിച്ചവരുടെ നോട്ടുകൾ അവർ തന്നെ എഴുതി തയ്യാറാക്കിത്തന്നത് അച്ചടിച്ച് പുസ്തകമായി സൺഡേസ്കൂൾ ഓഫീസിൽനിന്ന് പ്രസിദ്ധീകരിക്കുകയാണ്. സഭയും, വേദപുസ്തകവും, സഭയും, കൂദാശകളും, കേരള ക്രൈസ്തവസഭാ ചരിത്രം, ഓർത്തഡോക്സ് ആത്മീയത, എക്യുമെനിക്കൽ ബന്ധങ്ങൾ, പൗലോസിന്റെ കത്തുകൾ നേതൃത്വയോഗ്യതകൾ, അദ്ധ്യാപനതത്വങ്ങൾ, ബാലമനഃശാസ്ത്രം മുതലായ ശ്രദ്ധേയങ്ങളായ വിഷയങ്ങളുടെ അവതരണമാണ്. സഭാംഗങ്ങൾ ഏവർക്കും, പ്രത്യേകിച്ച് സൺഡേസ്കൂൾ അദ്ധ്യാപകർക്ക് അത് വിലപ്പെട്ട ഒരു കൃതിയാണ്. വില. അഞ്ചുരൂപാ. പുസ്തകം ഓഫീസിൽ നിന്ന് നേരിട്ട് വാങ്ങാവുന്നതാണ്.

*(2) ബൈബിൾ ഭൂപടങ്ങൾ*

ദീർഘനാളുകളായി ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്ന, പലസ്തീൻ (യേശുവിന്റെ കാലം) ബൈബിൾ ലാൻഡ്-എന്നീ രണ്ടു ഭൂപടങ്ങൾ-ലാമിനേറ്റ് ചെയ്തിട്ടുള്ളത് ഇപ്പോൾ സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിദ്ധീകരിക്കുകയാണ്. അതിന്റെ പ്രകാശനം പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിച്ചു. എല്ലാ സൺഡേസ്കൂളുകളും ഈ ഭൂപടങ്ങൾ വാങ്ങി അദ്ധ്യാപനത്തിന് ഉപയോഗപ്പെടുത്തണം. ഇവയുടെ രണ്ട് സവിശേഷതകൾ ചൂണ്ടിക്കാണിക്കട്ടെ. കീറിപ്പോകാതെയും പൊടിപറ്റാതെയും ഇരിക്കത്തക്കവണ്ണം ലാമിനേറ്റ് ചെയ്തതാണ്. വേദപുസ്തക സ്ഥലങ്ങളുടെ ആധുനികനാമങ്ങളും നൽകിയിട്ടുണ്ട്. ഇംഗ്ലീഷിലും മലയാളത്തിലും ലഭ്യമാണ്. നമ്മുടെ ഭവനങ്ങളിലും ഇവ വാങ്ങി സൂക്ഷിക്കാം. വേദപുസ്തകം വായിക്കുമ്പോൾ സ്ഥലനിശ്ചയം വരുത്തി ആശയങ്ങൾ ഗ്രഹിക്കുന്നതിന് ഏറെ സഹായിക്കും.

*(3) സോണൽ മത്സരങ്ങൾ*

സോണൽ മത്സരങ്ങൾ നവംബർ 14-ാംതീയതി ശനിയാഴ്ച താഴെപ്പറയുന്ന സ്ഥലങ്ങളിൽ വച്ചു നടത്തപ്പെടുന്നതാണ്.

അടൂർ സെന്റ് മേരീസ് സ്കൂൾ, കോട്ടയം ബസേലിയോസ് കോളജ്, ആലുവാ തൃക്കുന്നത്തു സെമിനാരി, ബത്തേരി, സെന്റ് മേരീസ് കത്തീഡ്രൽ.

സീനിയർ വിഭാഗത്തു നിന്നു പ്രസംഗവിജയികളാകുന്നവർക്ക് ഒരു മത്സരം 1999 ജനുവരി രണ്ടാം തീയതി 10:30-ന് സൺഡേസ്കൂൾ അസോസിയേഷൻ കേന്ദ്ര ഓഫീസിൽ വച്ച് (ദേവലോകം, കോട്ടയം) നടത്തി "സൺഡേസ്കൂൾ പ്രതിഭ"യെ തെരഞ്ഞെടുക്കുന്നതും പ്രത്യേകം സമ്മാനം നൽകുന്നതുമാണ്.

ഒരു വർഷത്തിന്റെ അവസാനത്തിലേയ്ക്ക് എത്തിയിരിക്കുകയാണ്. ആസൂത്രണം ചെയ്തിട്ടുള്ള എല്ലാ പരിപാടികളും യഥാവിധി പൂർത്തിയാക്കാൻ ശ്രമിക്കാം.

## മൽസരപ്പരീക്ഷാ വിജയികൾ



അഖിലമലങ്കര മൽസരപ്പരീക്ഷയിൽ 12-ാം ക്ലാസ്സിൽ മൂന്നാം റാങ്ക് നേടിയ പ്രിൻസി എൻ. ഏബ്രഹാം, പുതുപ്പള്ളി നെല്ലിശേരിൽ ഏബ്രഹാമിന്റെ പുത്രിയും പുതുപ്പള്ളി സെന്റ് ജോർജ്സ് ഓർത്തഡോക്സ് സൺഡേസ്കൂൾ വിദ്യാർത്ഥിയുമാണ്.



അഖിലമലങ്കര മൽസരപ്പരീക്ഷയിൽ 9-ാം ക്ലാസിൽ ഒന്നാം റാങ്ക് നേടിയ ഫിബിൻ ചാക്കോ ഫിലിപ്പ്. പുതുപ്പള്ളി സെന്റ് ജോർജ്സ് ഓർത്തഡോക്സ് സൺഡേസ്കൂൾ വിദ്യാർത്ഥിയും പുതുപ്പള്ളി പാറോയിൽ മണലുംഭാഗത്ത് പി.സി. ഫിലിപ്പിന്റെ പുത്രനുമാണ്.

## സഭാവിശേഷദിവസങ്ങൾ

നവംബർ

**24** ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ 2-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ). **25** കോട്ടയം പഴയസെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 182-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി). **28** മാർ യാക്കൂബ് ബുർദാനയുടെ ഓർമ്മ. **29** ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച (വനിതാദിനം) **30** മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ

**കോനൂൻക്ദിം-ഡിസംബർ**

**1** ഇരുപത്തഞ്ചു നോമ്പാരംഭം. **3** തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 26-ാം ഓർമ്മ (പത്തനാപുരം താബോർ ദയറാ). **4** മർത്ത് ബർബറായുടെയും മർത്ത് യൂലിയാനായുടെയും ദയറാ). **6** മാർ യോഹന്നാൻ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 23-ാം ഓർമ്മ (കോട്ടയം കാതോലിക്കേറ്റ് അരമന ചാപ്പൽ). **10** മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും കൂട്ടു സഹദേൻമാരുടെയും മാബൂഗിലെ മാർ പീലക്സിനോസിന്റെയും ഓർമ്മ. **13** മാർ യൗസേപ്പിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച. ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ 8-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന). **17** മാർ ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 70-ാം ഓർമ്മ (വാകത്താനം വള്ളിക്കാട്ട് ദയറാ). **20** ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ച. അഗ്നിമയനായ മാർ ഇഗ്നാത്യോസിന്റെ ഓർമ്മ

# ഓർമ്മപ്പെരുന്നാൾ
## 25.11.1998



സഭാജ്യോതിസ് പുലിക്കോട്ടിൽ
ജോസഫ് മാർ ദീവന്നാസിയോസ്
മെത്രാപ്പോലീത്തായുടെ
182-ാം ഓർമ്മയും





പൗലോസ് മാർ ഗ്രിഗോറിയോസ്
മെത്രാപ്പോലീത്തായുടെ
2-ാം ഓർമ്മയും

*കോട്ടയം പഴയ സെമിനാരി ചാപ്പലിൽ ആഘോഷമായി കൊണ്ടാടുന്നു.*

*Licence No.475, 11th April 1946. Registered No. KL KTM - 36*

# THE MALANKARA SABHA

*Catholicate Office, Kottayam - 686 038*

കടുത്ത നിരാശയിൽനിന്നും, പരാജയങ്ങളിൽനിന്നുമുള്ള ജീവിത
വിജയത്തിനും, സംതൃപ്തിക്കും, ധൈര്യത്തിനും, മനഃശക്തിക്കും,
ബുദ്ധിശക്തിക്കും, അചഞ്ചലവിശ്വാസത്തിനും, സൗഭാഗ്യകുടുംബത്തിനും - നന്ദി.











T.G. Varghese - Deputy Director (Edn)
Kunjanam - Rtd. Income Tax - Officer
Mrs. & Mr. T.V. Geevarghese
Gregory, Maria

*Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam - 38. Chief Editor Rev. Dr. Jacob Kurian.*

**Price Rs.3.50**